യായിരുന്നതു് അതിന്റെ മററൊരു ഘട്ടത്തിൽ ചേരാതെ വരുന്നതു സഹജമാണല്ലോ. സർപ്പങ്ങൾ അവയുടെ ശരീരം വളരുംതോറും പഴയ കഞ്ചുകങ്ങളെ ത്യജിക്കുന്നതായി നാം കാണുന്നുണ്ടല്ലോ. സമുദായാചാരങ്ങളും ഇപ്രകാരം തന്നെയാണ്. കാലഭേദംകൊണ്ട് ഉപയോഗശൂന്യമായ ആചാരങ്ങളെ പിൻഗാമികളും പരിപാലിച്ചുപോരുന്നതായാൽ അതു ഒരു വലിയ ഭാരമായിത്തീരുന്നതാണ്. ഇപ്പോൾ അവശ്യം വേണ്ടതായ ആചാരങ്ങളേയും ഉപയോഗശൂന്യമായ പഴയ ആചാരങ്ങളേയും ഒമിച്ചു തലയിൽ കയററിവച്ചിരിക്കുന്ന ഒരു സമുദായം ഒരുവിധത്തിലും മുന്നോട്ടു ഗമിക്കുന്നതല്ലാ. ഇവയെ ഒക്കെയും അനുഷ്ഠിക്കുന്നതിന് ഒട്ടധികം സമയം വ്യയംചെയ്യേണ്ടതായും വരും. വേറെ ജോലി ഇല്ലാത്തവർക്കും സമയത്തിന്റെ വിലയെ ഗ്രഹിച്ചിട്ടില്ലാത്തവർക്കും ഒരുപക്ഷേ ഇതു് സാധിച്ചേക്കാം. എന്നാൽ ഇതു് സാധിക്കുന്നതു ജീവിതത്തിലുള്ള മററു ഗൗരവമേറിയ കാര്യങ്ങളുടെ ചിലവിന്മേലാണെന്നു് ഓർമ്മിക്കേണ്ടതാകുന്നു. ജീർണ്ണങ്ങളായ ആചാരങ്ങളെ ആശ്ലേഷിച്ചു് കൊണ്ടിരിക്കുന്ന ഏതു സമുദായത്തിന്റേയും മനഃസ്ഥിതി മലിനവും ജീർണ്ണവുമായിത്തന്നെയിരിക്കാനേ തരമുള്ളു. കാലം പരീക്ഷിച്ചു് ഉപയോഗശൂന്യമെന്നുകണ്ടു് പരിത്യജിച്ച അനാചാരങ്ങളെ പൂർവ്വാചാരങ്ങളെന്ന നിലയിൽ സ്വീകരിച്ചു് പരിപാലിച്ചുവരുന്ന സമുദായം അപരിഷ്കൃതാവസ്ഥയെ ഇതേവരെ വിട്ടുമാറിയിട്ടില്ലെന്നു തന്നെ വിചാരിക്കണം. അനാചാരങ്ങൾ എല്ലാ ദിക്കിലും ഏറെക്കുറെ ഉണ്ടെങ്കിലും ശ്രീവിവേകാനന്ദസ്വാമികൾ "ഉന്മാദസങ്കേത"മെന്നു് നാമകരണംചെയ്തു കേരളമാണു് അവർക്കു് കേന്ദ്രസ്ഥാനമായിരിക്കുന്നതു്. കേരളത്തിൽ വളരെക്കാലം മു

ന്നുമുതൽക്കുതന്നെ അനേകം സമുദായങ്ങളൊന്നിച്ച് ഒരു സ്ഥലത്തു വളരെക്കാലം വസിക്കുന്നതായാൽ അവരുടെ ആചാരങ്ങൾ പരസ്പരം സ്പർശിക്കുകയോ ബാധിക്കുകയോ ചെയ്യാതിരിക്കയില്ല. സമാധാനത്തോടുകൂടിയ ജീവിതത്തിനു പരസ്പരം ചിലതെല്ലാം അനുവദിച്ചുകൊടുത്തുവെന്ന് വരാവുന്നതാണ്. ഇതു് ആദ്യനിവാസികളും പിന്നീടു വന്നവരുമായിട്ടുള്ള യോജിപ്പിനും മൈത്രിക്കും ആവശ്യമായിരുന്നു. എന്നാൽ കാലവും ലോകാവസ്ഥയും ഒരേനിലയിൽ എന്നും നിലനില്ക്കുകയില്ല. ഇവയുടെ മാററത്തോടുകൂടി ഓരോ സമുദായത്തിന്റെയും ആദർശങ്ങളും ആശയങ്ങളും മാറാൻ തുടങ്ങി. ഇതോടുകൂടിത്തന്നെ മത്സരവും നേരിട്ട് മൈത്രിയുംവിട്ടു. രണ്ടു സമുദായങ്ങൾ തമ്മിൽ യോജിച്ച് നടപ്പിൽ വരുത്തിയിരുന്ന പല ആചാരങ്ങളും പല കാരണംകൊണ്ടും ഒരു സമുദായത്തിനും മേലും നടത്താൻ സമ്മതമില്ലാതെയും വന്നു. മററു സമുദായത്തിന് ഇവയെ ഉപേക്ഷിക്കാനും സമ്മതമില്ല. ഇങ്ങിനെയുള്ള ഘട്ടത്തിൽ സമാധാനത്തോടുകൂടിയ സാമുദായികജീവിതം സുസാദ്ധ്യമല്ലാതെയും വരുന്നു. ഇരുകൂട്ടരും "ദാനാദാനനയം" അവലംബിച്ച് പ്രവൃത്തിക്കുന്നതായാൽ മാത്രമേ ലോകത്തിൽ സമാധാനജീവിതം സാധിക്കയുള്ളൂ. അതല്ലാതെ ഒരു സമുദായം മറെറാരു സമുദായത്തിന്റെ ആജ്ഞയ്ക്കു അധീനമായിരിക്കണമെന്ന് ശഠിക്കുന്നതു് ഇക്കാലസ്ഥിതിക്ക് യോജിച്ചതാണെന്നു തോന്നുന്നില്ല. ഇങ്ങനെയാണ് ഒരിക്കൽ മൈത്രിയോടുകൂടി വസിച്ചിരുന്ന സമുദായങ്ങൾ തമ്മിൽ ഇന്നു ശത്രുതയോ ഭിന്നിപ്പോ വന്നുകൂടിയിരിക്കുന്നതു്. ഈ അനാശാസ്യമായ അവസ്ഥയ്ക്കു ഭേദം വരുത്തേണ്ടതു് സമാധാനപ്രിയന്മാരുടെ ചുമതലയാണ്. പൂർവ്വാചാരം മാ

റാത്തക്കതല്ലെന്നുള്ള വാദത്തിനു ബലമായ അടിസ്ഥാനം വല്ലതും ഉണ്ടോ എന്നു സംശയമാണു്. നാം പഴയ ആചാരങ്ങൾ പലതും കാലോചിതമല്ലെന്നു കണ്ടു മാററിക്കഴിഞ്ഞിരിക്കുന്നു. ആലോചിച്ചുനോക്കിയാൽ എല്ലാ സമുദായങ്ങളും ഇപ്രകാരം ഒരിക്കൽ അല്ലെങ്കിൽ മറെറാരിക്കൽ ചെയ്തിട്ടുള്ളതായി ദൃഷ്ടാന്തപ്പെടുന്നതാണു്. ഇപ്പോഴത്തെ പരിഷ്കാരത്തിൻെറ പ്രചാരത്തോടുകൂടി പലേ ആചാരങ്ങളും അനുഷ്ഠിക്കാൻ പാടില്ലാതെ തീൎന്നിട്ടുണ്ടു്. നമ്മുടെ ജീവിതരീതിയിൽ നാം വരുത്തിയിട്ടുള്ള വ്യത്യാസംനിമിത്തം പലതും യോജിക്കാതെ വന്നതിനാൽ ഉപേക്ഷിക്കേണ്ടിയുംവന്നു. ചില നൂതനശക്തികളുടെ ആവിർഭാവംനിമിത്തവും മനസ്സില്ലാമനസ്സാലെ ചിലതൊക്കെ മാറേണ്ടതായുംവന്നു. അതുകൊണ്ടു പൂർവ്വാചാരം മാററത്തക്കവയല്ലെന്നു ശഠിക്കുന്നതു് അർത്ഥമില്ലാത്ത ഒരു ജല്പനമാത്രമാണു്. ആചാരങ്ങൾ പ്രധാനമായി മതസംബന്ധമായ ആചാരങ്ങൾ, സമുദായസംബന്ധമായ ആചാരങ്ങൾ, ഇങ്ങനെ രണ്ടുതരമാണു്. മതസംബന്ധമായവ നിത്യതത്വങ്ങളിന്മേൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നതുകൊണ്ടു് അവയ്ക്കു് മതത്തോടുകൂടിയല്ലാതെ മാററം ഇല്ല. സാമുദായികാചാരങ്ങൾ സമുദായത്തിൻെറ സ്ഥിതി ഭേദപ്പെടുമ്പോൾ അവശ്യം മാറേണ്ടവയാണു്. അതുകൊണ്ടു ഒടുവിൽപറഞ്ഞ ആചാരങ്ങൾ പഴയതായാൽ നിശ്ചയമായും മാറേണ്ടവയാണു്. എന്നാൽ വളരെക്കാലം തങ്ങൾ ഇടവിടാതെ ആചരിച്ചു സ്വാത്മാംശമെന്നുള്ള നിലയിൽ ഗണിക്കപ്പെടുന്ന ആചാരങ്ങളെ ഉപേക്ഷിക്കുന്നതിനു മനസ്സില്ലാതെ വരുന്നതിൽ അത്ഭുതപ്പെടാനില്ല. എന്നാൽ അവയെ ഒരിക്കൽ ഉപേക്ഷിക്കാതെ ഇരിപ്പാൻ നിവൃത്തിയില്ല. ആ

ചാരങ്ങൾ നമ്മെ ഭരിക്കുന്നില്ല. നാം ആചാരങ്ങളെ ഭരിക്കയാണു ചെയ്യുന്നതു്. യുക്തിക്കും സൗകര്യത്തിനും സ്ഥിതിക്കും ചേരാത്തവയായി കണ്ടാൽ ആ ആചാരത്തെ മാറേറണ്ടതു് നമ്മുടെ ക്ഷേമത്തിന്നത്യാവശ്യമാണു. അനാചാരം എത്ര പഴകിയാലും സദാചാരമാകുകയില്ല. അവയുടെ പഴക്കം അവയെ അനുഷ്ഠിച്ചുവന്ന നമ്മുടെ ശക്തിഹീനതയേയും ബുദ്ധിശൂന്യതയേയും മാത്രം സൂചിപ്പിക്കുന്നു. നമുക്കു് അവയുടെ അനാശ്യാസതയെ ഗ്രഹിക്കുന്നതിനുള്ള സൂക്ഷ്മബുദ്ധിയും അവയെ ത്യജിക്കുന്നതിനുള്ള നല്ല മനസ്സും ഇല്ലായിരുന്നുവെന്നു മാത്രം ഈ സംഗതി തെളിയിക്കുന്നു. അനാചാരങ്ങൾ എന്നുപറഞ്ഞാൽ എന്താണെന്നു ചോദിച്ചേക്കാം. യുക്തിക്കും നീതിക്കും സമഭാവനക്കും ഭദ്രതയ്ക്കും യോജിക്കാത്ത ആചാരങ്ങൾ അനാചാരങ്ങളാണു്. ഇങ്ങനെയുള്ള പലതും നമ്മെ ബാധിച്ചിട്ടുണ്ടു്. ഇതും നല്ല മരത്തിൽ ഇത്തിക്കണ്ണി പിടിക്കുന്നതുപോലെയാണു്. ഇവ മനുഷ്യന്റെ സന്മാർഗ്ഗത്തെ അപഹരിക്കുന്നു. നാം നമ്മുടെ മനസ്സാക്ഷിയുടെ മുൻപിലും ജനസമക്ഷവും നീതീകരിക്കാൻ ഒരുക്കമില്ലാത്ത ആചാരങ്ങളെ ഒരു ക്ഷണമാത്രംപോലും വച്ചുകൊണ്ടിരിക്കുന്നതു് അയുക്തമാണു്. നേരേമറിച്ചു് നമ്മുടെ ക്ഷേമത്തിനു് ആവശ്യങ്ങളും ശ്രുതിയുക്ത്യനുഭവങ്ങൾക്കു യോജിച്ചവയുമായ എല്ലാ സദാചാരങ്ങളേയും സശ്രദ്ധം പരിപാലിക്കേണ്ടതും അത്യാവശ്യമാണു്. ഇതരസമുദായങ്ങൾക്കു് ബാധകമായിട്ടു വല്ല അനാചാരവും ഒരു സമുദായം ആചരിക്കുന്നുണ്ടെങ്കിൽ അതിന്റെ ഔചിത്യത്തെപ്പററി ഗാഢമായ വിചിന്തനം ചെയ്തു നിവൃത്തിയുണ്ടാക്കേണ്ടതും ആ സമുദായത്തിന്റെ കടമയാണു്. സമുദായങ്ങൾ തമ്മിൽ വേണ്ടതായ മൈ

ത്തിക്കും ഇതുകൂടാതെ കഴികയില്ല. മനുഷ്യവർഗ്ഗത്തിൻെറ അവിച്ഛിന്നമായ പുരോഗതിക്കും നിർമ്മലജീവിതത്തിനും ഇതു് അത്യാവശ്യം വേണ്ടതാണ്. എന്നാൽ പൂർവ്വാചാരങ്ങൾക്ക് മനുഷ്യരുടെ മേൽ ഉള്ള പിടിയെ വിട്ടുവിക്കുന്നതു നാം വിചാരിക്കുന്നതുപോലെ അത്ര സുസാദ്ധ്യമായ ഒരു കാര്യമല്ല. അവ സമുദായജീവിതത്തോട് ദൃഢമായി ചുററിപ്പിണഞ്ഞു വർത്തിക്കുന്നതിനാൽ അവയുടെ മോചനം സമുദായശരീരത്തിന് തല്ക്കാലം ചില ദോഷങ്ങൾക്കിടയാക്കിയേക്കാം. ഇതു അല്പം സ്വാർത്ഥത്യാഗത്തോടുകൂടി നാം സഹിക്കേണ്ടതായിട്ടാണിരിക്കുന്നതു്. ഒരാചാരത്തിൻെറ അനാശാസ്യതയെ അന്യന്മാർ ഗ്രഹിക്കുന്നതുപോലെതന്നെ അതിൽ വളർന്നവർ ഗ്രഹിക്കാൻ സാധിക്കയില്ല. അന്യന്മാർ നിഷ്പക്ഷപാതനിലയിൽ ന്യൂനതകൾ സ്പഷ്ടമായി കാണ്മാൻ സാധിക്കും. ആചാരം സ്വാത്മാംശമാക്കിയിരിക്കുന്ന ഒരാൾക്ക് ഇതു സാധിക്കുന്നതു് അത്ര എളുപ്പമല്ല. ശാന്തവും യുക്തിപൂർവ്വവുമായ ആലോചനകൊണ്ട് കുറച്ചൊക്കെ സാധിച്ചേയ്ക്കാമെന്നേയുള്ളു. കാലോചിതമായ വിദ്യാഭ്യാസവും വിശാലമായ ആശയങ്ങളും വിശദമായ സന്മാർഗ്ഗബോധവും നവീന ലോകാദർശങ്ങളുമായിട്ടുള്ള പരിചയവും സമ്പാദിക്കാൻ ശ്രമിക്കാത്ത ജനങ്ങൾക്ക് "മാമൂൽ" തന്നെ ഏകാവലംബമായിരിക്കയേയുള്ളു. നാം മുമ്പോട്ടു സദാ ചലിച്ചുകൊണ്ടിരിക്കുന്ന ഒരു ലോകത്തിലാണ് വന്നിരിക്കുന്നതു്. അതോടുകൂടി മുമ്പോട്ടു പോകയല്ലാതെ പുറകോട്ടു പോകാനോ, നിശ്ചലമായി നിൽക്കാനോ, ലോകത്തെ പിന്നോട്ടു ചലിപ്പിക്കാനോ നമുക്കു സാധിക്കുന്നതല്ല. അതിനുള്ള ശ്രമംകൊണ്ട് അധഃപതനമൊന്നുമാത്രമാണ് നമുക്കു സിദ്ധിക്കുന്ന ഫലം എന്നു ഓ

മ്മിക്കേണ്ടതാണു്. ഇതരസമുദായങ്ങളുടെ സ്വാതന്ത്ര്യത്തിനു പ്രതിബന്ധമായിരിക്കുന്ന ഒരാചാരവും ഭഗീരഥപ്രയത്നം ചെയ്താലും നിലനിറുത്താൻ സാധിക്കുന്നതല്ല. അപമര്യാദയ്ക്കു് കീഴ്മര്യാദ ഇല്ലെന്നു് ഒരു പഴഞ്ചൊല്ലുണ്ടല്ലോ. അതുകൊണ്ടു് എല്ലാ സമുദായങ്ങളും അവരുടെ ആചാരങ്ങളുടെ പട്ടിക എടുത്തു് പരിശോധിച്ചു് അവയിൽകാണുന്ന അനാചാരങ്ങളെ വെട്ടിക്കുറയ്ക്കുകയും അവയെ മേലാൽ പരിത്യജിക്കയും ചെയ്യേണ്ടതു് യുക്തമാണെന്നു തോന്നുന്നു.

---

## ൯. മതവും മനുഷ്യനും.

ലോകത്തിൽ മനുഷ്യവർഗ്ഗത്തിന്റെ ഉല്പത്തിയോടുകൂടി, ഒരു പ്രാകൃതരൂപത്തിലാണെങ്കിലും മതവും ഉത്ഭവിച്ചുവെന്നു് വിചാരിക്കുന്നതിനു് പല കാരണങ്ങളും ഉണ്ടു്. ഇതരജീവികൾക്കു് മനുഷ്യനെപ്പോലെ ഈ വിഷയത്തിൽ വല്ല ഗൂഢചിന്തയും ഉണ്ടോ എന്നു് ഇതേവരെ തീർച്ചയായിട്ടില്ല. തീർച്ചയാകുമെന്നു് തോന്നുന്നുമില്ല. എന്നാൽ വിശേഷബുദ്ധി എന്ന അനന്യജന്തുസാധാരണമായ അനുഗ്രഹത്തോടുകൂടി ഭൂമിയിൽ ജാതനായ മനുഷ്യൻ ഇവയിൽനിന്നും വ്യത്യാസപ്പെട്ടിരിക്കുന്നു. തന്റെ ചുററും കാണപ്പെടുന്ന അത്ഭുതകരമായ പ്രകൃതിയുടെ വിലാസത്തിലും വൈചിത്ര്യത്തിലുംനിന്നു് മനുഷ്യനു് ആദ്യമായി ഉണ്ടാകാവുന്ന ചേതോവികാരം വിസ്മയവും ജിജ്ഞാസയും ആയിരിക്കാനേ തരമുള്ളു. ശൈശവാവസ്ഥയ്ക്കു് സഹജങ്ങളായ പ്രതിഭാവിലാസവും, ചിന്താപ്രരോഹവും ഈ

വികാരത്തിനു അത്യധികം അനുകൂലങ്ങളായി ഭവിച്ചു. അതീന്ദ്രിയമായ ഒരു ശക്തിയോടുകൂടി സൃഷ്ടിക്കപ്പെട്ട മനുഷ്യൻ ഇന്ദ്രിയഗോചരങ്ങളായ വസ്തുക്കളെക്കൊണ്ടുമാത്രം തൃപ്തിയടയുന്നതു് പ്രയാസമാണല്ലോ. കാൎയ്യത്തിൽനിന്നു കാരണത്തെ അന്വേഷിക്കുന്നതും സഹജമാണല്ലോ. അതുകൊണ്ടു് തന്റെ ചുററും കാണുന്ന വസ്തുക്കൾക്കൊക്കെയും അധിഷ്ഠാനമായ ഒരു ദിവ്യശക്തി അപ്രത്യക്ഷമായി വൎത്തിക്കുന്നുണ്ടെന്നുള്ള ഒരു ചിന്ത ഉള്ളിൽ അങ്കുരിക്കാതിരിക്കാൻ നിവൃത്തിയില്ലായിരുന്നു. ഇതാണല്ലോ മതത്തിന്റെയും പ്രാരംഭം, അല്ലെങ്കിൽ പ്രഥമഘട്ടം. എന്നാൽ മനുഷ്യന്റെ ജ്ഞാനവും ബുദ്ധിശക്തിയും വളൎന്നുവന്നതോടുകൂടി ഈ ദിവ്യശക്തിയെപ്പററിയുള്ള ഏറെക്കുറെ അവ്യക്തവും അപൂൎണ്ണവുമായ ബോധവും ഭേദപ്പെട്ടുവന്നു. യുക്തിപൂൎവ്വമായ ആലോചനകൊണ്ടു് സിദ്ധിച്ച പരോക്ഷജ്ഞാനം ഭക്തിപൂൎവമായ ജ്ഞാനംകൊണ്ടു പ്രത്യക്ഷജ്ഞാനമായും ഭവിച്ചു. മതം ഈ ഘട്ടത്തിലിരിക്കുമ്പോഴാണു് ലോകത്തിന്റെ പല ഭാഗങ്ങളിലും വിശേഷിച്ചു് ഏഷ്യാഖണ്ഡത്തിൽ ചില അവതാര പുരുഷന്മാർ മുഖേന മതവിഷയത്തിൽ പ്രത്യക്ഷോപദേശം അതാതു ദിക്കിലുള്ള മനുഷ്യവിഭാഗത്തിനു് ലഭിക്കാൻ ഇടയായതു്. ഇവരെയാണു് മതസ്ഥാപകന്മാരായി ജനങ്ങൾ സ്വീകരിച്ചുവരുന്നതു്. എന്നാൽ ഭാരതഖണ്ഡത്തിൽ ആദ്യമേ ഉത്ഭവിച്ചു വളൎന്നുവന്ന മതത്തിനു ഇപ്രകാരം ഒരു സ്ഥാപകൻ ഉണ്ടായിട്ടില്ല എന്നുള്ളതും പ്രസ്താവയോഗ്യമാണു്. നാം ഇപ്പോൾ "ഹിന്ദുമതം" എന്നു പറയുന്നതിനു് ഒരു സ്ഥാപകൻ ഉള്ളതായി വിചാരിക്കാൻ വഴികാണുന്നില്ല

അതു് ദിവ്യന്മാരായ മഹർഷിമാർ, യോഗികൾ മുതലായവരുടെ അഗാധചിന്താവീഥിയിലും നിശ്ചലധ്യാനപന്ഥാവിലും ഉള്ള പല ഘട്ടങ്ങളിൽകൂടി കടന്നു് ഏറക്കുറെ പരമകാഷ്ഠയെ പ്രാപിച്ചിരിക്കുന്നുവെന്നു വേണം പറവാൻ. എന്നാൽ ഓരോ അവതാരപുരുഷനും ലോകർക്കു മതരഹസ്യങ്ങളേയും തത്വങ്ങളേയും ഉപദേശിച്ചുവെന്നുള്ള കാരണത്തിന്മേൽ ആ മതങ്ങളെ അവരുടെ പേരിനോടു യോജിപ്പിച്ചു് പ്രതിപാദിക്കേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. മതതത്വങ്ങൾ നിത്യങ്ങളായതുകൊണ്ടു് അവ ഒരു പ്രത്യേക മതത്തിനുള്ളവയാണെന്നു പറയുന്നതു് യുക്തമായിരിക്കയില്ല. അതുകൊണ്ടു് ലോകത്തിൽ ഭിന്നിപ്പുണ്ടാകുമെന്നല്ലാതെ മററു ഫലമൊന്നും ഉണ്ടാകുമെന്നു് വിചാരിപ്പാൻ പാടില്ല. എല്ലാ മതങ്ങളുടേയും കേന്ദ്രം ഒന്നുതന്നെയാണു്. എന്നാൽ ആ കേന്ദ്രത്തിലേയ്ക്കുള്ള മാർഗ്ഗങ്ങൾ പലതായി എന്നു വന്നേക്കാം. സാരാംശം നോക്കിയാൽ ലോകത്തിൽ മതം ഒന്നേയുള്ളു. ബാഹ്യരൂപവും ഉപാസനാമാർഗ്ഗങ്ങളും നോക്കുന്നതായാൽ പലതായി തോന്നി എന്നുവരാം. മതസംബന്ധമായ പല ക്രിയകളും ചടങ്ങുകളും മനസ്സിനു ഏകാഗ്രത്വം വരുത്തുന്നതിനായി നിശ്ചയിച്ചിട്ടുള്ളവയാണെങ്കിലും മനുഷ്യർ അവയുടെ ഉദ്ദേശത്തെ തെററിദ്ധരിച്ചു് അവ മതത്തിന്റെ പ്രധാനാംശങ്ങളായി കരുതി പ്രവർത്തിച്ചുവന്നു. ഇതുകൂടാതെ പല അന്ധവിശ്വാസങ്ങളായ പൊടിയും ചെളിയും മതത്തിനു ചുററും പററിപ്പിടിച്ചു് കാലാന്തരത്തിൽ മതത്തെ ദുഷിപ്പിക്കയും ചെയ്യുന്നതിനിടയായി. ഇതുനിമിത്തം നാം മതത്തിന്റെ യഥാർത്ഥതത്വങ്ങളെ തീരെ മറന്നു് ബാഹ്യ

ങ്ങളായ ആഡംബരങ്ങളെ മാത്രം സ്വീകരിച്ച് പ്രവൃത്തിച്ചുവരികയാണ്. നമ്മുടെ മനസ്സ് മുഴുവൻ ഇപ്പോഴും ബാഹ്യകാര്യങ്ങളിൽ ലയിച്ചിരിക്കുന്നതിനാൽ ആത്മീയമായ ചിന്തകൾക്ക് അല്പംപോലും സൌകര്യമോ സമയമോ ലഭിക്കുന്നില്ല. ക്ഷേത്രത്തിലോ പള്ളിയിലോ പോയി മടങ്ങിവന്നാൽ മതസംബന്ധമായി മനുഷ്യർ ചെയ്യണമെന്നുള്ളതു് സകലതും ആയി എന്നാണ് നമ്മളുടെ അധികം പേരുടെയും വിചാരം. ഇക്കാലത്തെ ലോകഗതിയെ സശ്രദ്ധം സൂക്ഷ്മാവലോകനം ചെയ്യുന്നതായാൽ മനുഷ്യനും മതവും തമ്മിലുള്ള അകലം പ്രതിദിനം കൂടിക്കൂടിവരികയാണെന്നു തീർച്ചയായും കാണാം. മതം ഒരു തൊഴിലായി സ്വീകരിച്ചു വർത്തിക്കുന്നവരും ഏറക്കുറെ ഇക്കൂട്ടത്തിൽ ഗണിക്കപ്പെടാവുന്നവരുതന്നെയാണെന്നു് പറയാതെ കഴികയില്ല. മിക്ക മനുഷ്യർക്കും മതം ഒരു ദ്വിതീയചിന്താവിഷയം മാത്രമായിട്ടാണിരിക്കുന്നതു്. എന്നാൽ വാസ്തവം നോക്കുന്നതായാൽ, മനുഷ്യന്റെ ആത്മാവിനോട് എത്രയും അടുത്തിരിക്കുന്നതും നമ്മുടെ പ്രഥമചിന്തയ്ക്ക് അർഹതയുള്ളതും, നമ്മുടെ യഥാർത്ഥക്ഷേമത്തിന് ആവശ്യമായിട്ടുള്ളതും, നമ്മുടെ ജനസാഫല്യത്തിന് ഏകമാർഗ്ഗമായിരിക്കുന്നതുമായ മറെറാരു കാര്യം ലോകത്തിൽ ഉണ്ടോ എന്നു സംശയമാണ്. എന്നാൽ മനുഷ്യനു അശ്രദ്ധ വല്ലതിലും ഉണ്ടെങ്കിൽ അതുമുഴുവൻ അതിലേയ്ക്കാണ് ഒഴിഞ്ഞുവിട്ടിരിക്കുന്നതു്. മതബന്ധം ഹ്രസ്വമായി വരുന്തോറും മനുഷ്യനിൽ സന്മാർഗ്ഗവ്യതിചലനവും കൂടിക്കൂടിയാണ് വരുന്നതെന്നു് ആർക്കും അറിയാവുന്നതാണ്. മതം മനുഷ്യവർഗ്ഗത്തിന്റെ പരിഷ്കാരവിഷയത്തിൽ സർവത്ര ഏററവും പ്രധാനമായ ഒരു ഭാഗം വഹിച്ചിട്ടുണ്ടെന്നും അതു ലോ

കത്തിൽ ഗണ്യമായ ഒരു ശക്തിയാണെന്നും ചരിത്രം തെളിയിക്കുന്നുണ്ട്. എന്നാൽ മതത്തിന്റെ പേർ പറഞ്ഞു പല അനാശാസ്യകൃത്യങ്ങളും ലോകത്തിൽ നടത്തപ്പെടുന്നില്ലെന്നും ഇല്ല. എല്ലാ മതങ്ങളും അവയുടെ ആദ്യ ഉദ്ദേശങ്ങളിൽനിന്നും തെറ്റിമാറിയാണ് ഇപ്പോൾ കാണപ്പെടുന്നത്. എല്ലാ പരിഷ്കാരങ്ങൾപോലെ മനുഷ്യർക്ക് ഒരു മതപരിഷ്കാരവും ആവശ്യമാണെന്നാണ് തോന്നുന്നത്. മനുഷ്യന്റെ ലോകജീവിതത്തിൽ മതം ഒരു മഹത്തായ നിയന്ത്രണശക്തിയാണ്. ഈ ശക്തി ഇല്ലാതിരിക്കയോ അത് ക്ഷീണിച്ചിരിക്കയോ ചെയ്യുന്നതായാൽ മനുഷ്യന്റെ പ്രവൃത്തികൾക്കും വിചാരങ്ങൾക്കും മററും യാതൊരു അതിരോ പ്രതിബന്ധമോ ഇല്ലാതെ വന്നുകൂടുന്നു. ഇതുനിമിത്തമുണ്ടാകാവുന്ന ലോകാവസ്ഥ അചിന്ത്യംതന്നെയാണ്. ലോകത്തിൽ പല നിയന്ത്രണശക്തികൾ ഇരുന്നിട്ടും മനുഷ്യൻ കാണിക്കുന്ന വിക്രിയകൾക്ക് അവസാനമില്ല. അതുകൊണ്ട് ലോകത്തിൽ ഉത്തമജീവിതം നൽകുന്നതിന്നു മതം മനുഷ്യനിൽ പ്രയോഗിക്കുന്ന നിയന്ത്രണശക്തി എത്രയും ആവശ്യമായിട്ടുള്ളതാണ്. സന്മാർഗ്ഗതത്വങ്ങൾ എല്ലാം മതത്തോടും സംഘടിപ്പിക്കപ്പെട്ടവയാണ്. മതതത്വബോധമുള്ള മനുഷ്യൻ സന്മാർഗ്ഗിയും, സന്മാർഗ്ഗിയായുള്ളവൻ മതപ്രസക്തനുമായിട്ടാണ് കാണപ്പെടുന്നത്. ഉൽകൃഷ്ടമായ മതാദ്ദശങ്ങൾ നിമിത്തമാണ്, ലോകത്തിൽ സർവ്വത്ര മനുഷ്യവർഗ്ഗത്തിന്ന് ഉയർച്ചയുണ്ടായിട്ടുള്ളത്. അന്ധവിശ്വാസങ്ങളും, നികൃഷ്ടാദർശങ്ങളും നേരേമറിച്ച് അധഃപതനത്തിന്ന് ഹേതുവായിട്ടുണ്ടെന്നു ചരിത്രം വെളിപ്പെടുത്തുന്നു. ഹിന്ദുമതത്തിന്റെ ശ്രേഷ്ഠങ്ങളായ ആദർശങ്ങളെ വിസ്മരിച്ചു പ്രവൃത്തിക്കനിമിത്തമാ

ണു്. ഭാരതീയരായ നാം ലോകദൃഷ്ടിയിൽ ഈ അനാശാസ്യനിലയിൽ ഇപ്പോൾ വന്നുചേൎന്നിരിക്കുന്നതു്. നാം ഇപ്പോൾ ഹിന്ദുമതത്തിന്റെ സാരാംശത്തോടുള്ള സ്പൎശം വിട്ടു് അതിന്റെ ബാഹ്യചിഹ്നങ്ങളിൽ മാത്രം ദൃഷ്ടിപതിച്ചു് വൎത്തിക്കയാണു്. ഇത്രയും കൊണ്ടുമാത്രം നാം തൃപ്തിപ്പെട്ടിരിക്കയാണു് ചെയ്യുന്നതു്. മനുഷ്യൻശരീരത്തോടുകൂടിയ ഒരാത്മാവായിരിക്കെ, നാം അതിനെ ആത്മാവോടുകൂടിയ ഒരു ശരീരമോ—അഥവാ അനാത്മാവായ ഒരു ശരീരമോ ആയിട്ടാണു് ഇപ്പോൾ ഗണിച്ചു വരുന്നതു്. യഥാൎത്ഥസ്ഥിതിക്കും, നമ്മുടെ സങ്കല്പത്തിനും തമ്മിൽ ഇപ്പോൾ ഉത്തരദക്ഷിണധ്രുവങ്ങൾ തമ്മിലുള്ള അകലം ഉണ്ടു്. നമ്മുടെ മതസംബന്ധമായ വീക്ഷണകോണം ആകപ്പാടെ ഒന്നു മാറേണ്ടതായിട്ടാണിരിക്കുന്നതു്. നാം ക്ഷേത്രജ്ഞനെ പൂജിക്കാതെ ക്ഷേത്രത്തെയാണു പൂജിക്കുന്നതു്. ഇതുകൊണ്ടുണ്ടാകാവുന്ന ഫലം ഊഹ്യമാണല്ലോ. നാം ശരീരത്തിന്റെ ആവശ്യങ്ങളെ ഒക്കെയും സശ്രദ്ധം നിറവേററുന്നുണ്ടു്. ആത്മാവിന്റെ ആവശ്യത്തെക്കുറിച്ചു് ചിന്തിക്കപോലും ചെയ്യുന്നില്ല. നാം കുളിക്കയും, രുദ്രാക്ഷം ധരിക്കയും, ജപിക്കയും, ക്ഷേത്രത്തിൽ പോവുകയും, തീൎത്ഥസ്നാനം ചെയ്കയും, വ്രതങ്ങൾ അനുഷ്ഠിക്കയും പക്ഷെ ചിലപ്പോൾ ചെയ്യാറുണ്ടായിരിക്കാം. ഇതും എത്രയോ ചുരുക്കമായിട്ടാണിരിക്കുന്നതു്. ഇതുതന്നെ മററൊന്നും പാടില്ലാത്തതായ വാൎദ്ധക്യത്തിൽ മാത്രമാണു്. എന്നാൽ ഈ വക കൃത്യങ്ങൾക്കനുരൂപമായ ചിത്തവൃത്തി നമ്മിൽ എത്രപേൎക്കുണ്ടായിരിക്കുമെന്നു് നിശ്ചയിക്കാൻ പ്രയാസമാണു്. നാം സദാ ഈശ്വരഭജനം ചെയ്തുകൊണ്ടിരിക്കണമെന്നല്ല പറയുന്നതു്. നമ്മുടെ ജീവിതത്തി

ലുള്ള സകല പ്രവൃത്തികളേയും മതനിദ്ദേശങ്ങൾ അനുസരിച്ച് നിയന്ത്രണം ചെയ്യേണ്ടതത്യാവശ്യമാണ്. ഒരിക്കൽ മതത്തിൻെറ യഥാൎത്ഥ ചിഹ്നങ്ങളും, എന്നാൽ ഇപ്പോൾ കേവലം അന്തസ്സാരശൂന്യങ്ങളുമായ അനുഷ്ഠാനങ്ങളെ സമയമുള്ളപ്പോൾ ലോകരെ ബോധിപ്പിക്കാൻ വേണ്ടി ആശ്ലേഷിക്കുന്നതുകൊണ്ട് എന്തു പ്രയോജനമാണുള്ളത്. മതത്തിൻെറ സ്ഥൂലപ്രകാശത്തെ വിട്ട് അതിൻെറ ഉള്ളിൽ സംഗ്രഹിക്കപ്പെട്ട ആത്മീയബീജത്തെയാണ് നാം സ്വീകരിക്കേണ്ടത്. എല്ലാ മതങ്ങളുടേയും അടിയിൽ ഒരേ ആത്മീയതത്വം ലയിച്ചിരിക്കുന്നുവെന്നു പല തത്വജ്ഞാനികളും അഭിപ്രായപ്പെട്ടിട്ടുണ്ട്. എല്ലാ മതങ്ങളേയും അവയെ ബാധിച്ചിരിക്കുന്ന അഴുക്കുകളററു ശുദ്ധിയാക്കുന്നതായാൽ അവയെല്ലാററിലും ഒരേ വിശിഷ്ടമായ ആത്മീയതത്വം വിലസുന്നതായി കാണപ്പെടും. ഇങ്ങനെയുണ്ടെങ്കിൽ മതങ്ങൾതമ്മിൽ ഭിന്നിപ്പിനുപകരം യോജിപ്പാണ് വന്നുകാണേണ്ടത്. മതപരിവൎത്തനം അൎത്ഥമില്ലാതെയും ആവശ്യമില്ലാതെയും വരുന്ന മനുഷ്യൎക്ക് സൎവ്വസാധാരണമായി മൈത്രിക്കും ഹേതുവായിത്തീരുന്നതാണ് എന്നാൽ ഇപ്രകാരമുള്ള ഒരാദർശം അന്തരീക്ഷത്തിലോ മററാ അല്ലാതെ ഭൂമിയിൽ മനുഷ്യരുടെ ഇടയിൽ ഉണ്ടാകുമോ എന്നു സംശയമാണ്. മതം ഇപ്പോൾ പരസ്പര സമരത്തിനുള്ള ഒരുപകരണമാക്കിയിട്ടാണ് നാം പ്രവൎത്തിക്കുന്നത്. "എൻെറ മതമാണ് ഉൽകൃഷ്ടം, അതിൽ ചേരുക" എന്നാണ് മതപ്രാസംഗികന്മാരുടെ ജനങ്ങളോടുള്ള ആഹ്വാനം. ഇങ്ങനെ പരസ്യം പ്രസിദ്ധപ്പെടുത്തേണ്ട ആവശ്യം ഒരു മതത്തിനു നേരിട്ട

ടന്നുവെങ്കിൽ അതിൻെറ സംരക്ഷകന്മാർ അതിൻെറ മൂലതത്വത്തെ തെററിദ്ധരിച്ചിരിക്കയാണെന്നു വേണം വിചാരിപ്പാൻ. മതം മനുഷ്യന്നു വിശാലഹൃദയത്വവും, ആത്മനൈർമ്മല്യവും, ശാന്തബുദ്ധിയും, കർമ്മശുദ്ധിയുമാണ് നൽകേണ്ടതു്. ഏതു മതം ഈ വിഷയത്തിൽ അപര്യാപ്തമായി ഭവിക്കുന്നുവോ ആ മതത്തിൽ ദോഷബീജം പ്രവേശിച്ചിട്ടുണ്ടെന്നുതന്നെ ഊഹിക്കേണ്ടിയിരിക്കുന്നു. നമ്മുടെ ഇപ്പോഴത്തെ സ്ഥിതി എന്താണെന്നു നോക്കാം. കെട്ടഴിഞ്ഞു കരയിൽനിന്നും ഒഴുകി കടൽമദ്ധ്യത്തിൽ എത്തിയ തോണിപോലെയാണ് മതബന്ധംവിട്ട മനുഷ്യരായ നമ്മുടെ സ്ഥിതി.

"ചക്ഷുശ്ശ്രവണഗളസ്ഥമാം ദർദ്ദുരം
ഭക്ഷണത്തിന്നപേക്ഷിക്കുന്നതുപോലെ"

പ്രപഞ്ചമദ്ധ്യത്തിൽ പ്രക്ഷിപ്തനായ മനുഷ്യൻ അവിടെ കിടന്നുകൊണ്ടു് രാഷ്ട്രീയസ്വാതന്ത്ര്യം, ഭൗതികസുഖം, അധികാരം, ധനം, പൌരാവകാശം ഇവയെ എത്തിപ്പിടിക്കുവാൻ യത്നിക്കയാണ്. ഇവയുംകൊണ്ടു കരയ്ക്കു് കേറിയെങ്കിലുമായി; മുങ്ങിപ്പോകിലുമായി. ഇതാണ് മനുഷ്യൻെറ ഇന്നത്തെ മതം. ആത്മാവിനെ തല്ക്കാലം ഒരു ഉള്ളറയിലാക്കി അടച്ചിരിക്കയാണ്. ലോകത്തിൻെറ ഉൽഗതിയും മനുഷ്യൻെറ സൽഗതിയും ഇത്തരം ജീവിതം കൊണ്ടാണ് സാധിച്ചുകൊണ്ടിരിക്കുന്നതു്.

---

## ൧൦. നാടകവും കഥകളിയും.

മനുഷ്യന്നു യുക്തമായിട്ടുള്ള പഠനവിഷയം "മനുഷ്യൻ തന്നെയാണെ"ന്ന് ഒരു കവി പ്രസ്താവിച്ചിരിക്കുന്നതു് ഒരു

സർവ്വസാധാരണമായ തത്വത്തിന്റെ രൂപഭേദം മാത്രമാണ്. പുരാണങ്ങളും ചരിത്രങ്ങളും മററും ഇതിനു ദൃഷ്ടാന്തമാണ്. മനുഷ്യവർഗ്ഗത്തിന്റെ സ്വഭാവഭേദങ്ങൾ, പ്രവൃത്തികൾ, അനുഭവങ്ങൾ, ചേതോവികാരങ്ങൾ മുതലായവ ഗ്രഹിക്കുന്നതിൽ നമുക്കു അസാമാന്യമായ ജിജ്ഞാസയും കൌതുകവും രസവും ഉണ്ടെന്നുള്ളതിനു തക്കമില്ല. ഈ വക വികാരങ്ങളും അനുഭവങ്ങളും നമുക്കും ഉള്ളവയാണെങ്കിലും നമ്മുടെ അനുഭവാദികളെ പരിശോധിച്ച് സൂക്ഷ്മം ഗ്രഹിക്കുന്ന വിഷയത്തിൽ നാം ഏറക്കുറെ വിമുഖന്മാരും അശക്തന്മാരുമാണ്. ഇതുകൊണ്ടാണ് നാം അന്യന്മാരെ സംബന്ധിക്കുന്നതായ പുരാണങ്ങളും ചരിത്രങ്ങളും കഥകളും മററും പാരായണംചെയ്യുന്നതിൽ പ്രതിപത്തി പ്രദർശിപ്പിക്കുന്നതു്. എന്നാൽ. പാരായണംകൊണ്ടു മാത്രം ഉദ്ദിഷ്ടഫലം സിദ്ധിക്കുന്നില്ല. മനുഷ്യസ്വഭാവത്തിന്റെ വൈചിത്ര്യവും വികാരങ്ങളുടെ വക്രഗതിയും നമുക്ക് പ്രത്യക്ഷമായി കണ്ടറിവാൻ വല്ല വഴിയുമുണ്ടെങ്കിൽ അതു് നമ്മുടെ ഉദ്ദേശ്യസിദ്ധിക്ക് അധികം ഫലിക്കുന്നതാണല്ലൊ. ഇപ്രകാരം മനുഷ്യവർഗ്ഗത്തിന്റെ വിവിധങ്ങളായ അനുഭവങ്ങളും ചേഷ്ടകളും നമ്മുടെ മുമ്പിൽ ഒരുവിധം പ്രത്യക്ഷമായി പ്രദർശിപ്പിക്കുന്നതിനുള്ള മാർഗ്ഗമാണ് "നാടകം" എന്നു പറയുന്നതു്. നാടകങ്ങൾ പാരായണംകൊണ്ടും ഇതരസാഹിത്യങ്ങളിൽ കൂടുതലായി അഭിനയം കൊണ്ടും നമുക്കു ജ്ഞാനരസാദികൾ നൽകുന്നു. ലോകത്തിലുള്ള പരിഷ്കൃതഭാഷകളിലൊക്കെയും ഒരു ഘട്ടത്തിൽ നാടകങ്ങൾ ഉത്ഭവിച്ചിട്ടുണ്ട്. ചില ഭാഷകളിൽ അവ ഏറക്കുറെ അപരിഷ്കൃതരീതിയിലും അപൂർണ്ണാവസ്ഥയിലുമാണ് ഇരിക്കുന്നതു്. മലയാളഭാഷയുടെ പരിഷ്കൃതഘട്ടത്തിലേക്കു

ള്ള പ്രവേശനത്തോടുകൂടിയാണ് ആട്ടക്കഥകൾ ഉത്ഭവിച്ചിട്ടുള്ളതു്.

"ആട്ടക്കഥ" അല്ലെങ്കിൽ കഥകളിപ്പാട്ട് ഒരു കാലത്തു മലയാളഭാഷാസാഹിത്യത്തിൽ ഏറെക്കുറെ പ്രാധാന്യം വഹിച്ചിരുന്നു എന്നുള്ളതിനു് സംശയമില്ല. എന്നാൽ ഇപ്പോൾ ഈ വക ഭാഷാസാഹിത്യശകലങ്ങൾ മിക്കവാറും അശ്രദ്ധിതങ്ങളായി തീർന്നിട്ടുണ്ടു്. കഥകളിതന്നെ അസ്തോന്മുഖമായിട്ടാണല്ലൊ ഇരിക്കുന്നതു്. ഈ സ്ഥിതിക്കു് അല്പകാലംകൂടി കഴിഞ്ഞാൽ ഈ വക കൃതികൾ നശിച്ചുപോകയില്ലയോ എന്നുംകൂടി സംശയമുണ്ടു്. മനുഷ്യരുടെ പ്രതിദിനമെന്നപോലെ രുചിഭേദം ഉണ്ടായിക്കൊണ്ടിരിക്കുന്നു. ഒന്നിലും അത്ര സ്ഥിരമായി നില്ക്കുന്നില്ല. നാടകഭ്രമം കഴിഞ്ഞു ഇപ്പോൾ ആഖ്യായികകളിലേയ്ക്കു് നമ്മുടെ അഭിരുചി കടന്നിരിക്കയാണു്. അടുത്ത പതനം എന്താണെന്നും നിശ്ചയിക്കാൻതരമില്ല. എന്നാൽ കഥകളിയിൽ നമുക്കു അരുചി തോന്നിയാലും ഇല്ലെങ്കിലും കഥകളിപ്പാട്ടുകൾ ഉപേക്ഷണീയങ്ങളാണെന്നു തോന്നുന്നില്ല. അവ ഭാഷയുടെ പ്രധാനഘട്ടത്തെ സൂചിപ്പിക്കുന്നു. ഇവ ഭാഷാസാഹിത്യത്തിന്റെ പദ്യത്തിൽനിന്നും ഗദ്യത്തിലേയ്ക്കുള്ള മാററത്തെ കാണിച്ചുംകൊണ്ടു് അവയുടെ മദ്ധ്യേ നില്ക്കുന്ന ഒരുവക സാഹിത്യങ്ങളാണു്. സംസ്കൃതത്തിലെ നാടകസ്ഥാനം മലയാളത്തിൽ ആട്ടക്കഥകൾ വഹിക്കുന്നു. ആട്ടക്കഥകൾ പ്രായേണ പുരാണകഥകളെ അടിസ്ഥാനപ്പെടുത്തിയുള്ള കൃതികളാണു്. അവയിൽ ശ്ലോകങ്ങളും പദങ്ങളും അടങ്ങിയിരിക്കുന്നു. സംഭാഷണങ്ങൾ ഒക്കെയും പദങ്ങളായിട്ടാണു്. ശ്ലോകങ്ങൾ പാത്രങ്ങളുടെ ആകൃതിപ്രകൃതികളേയും മററും വർണ്ണിക്കയും കഥയുടെ ഭിന്നഭാഗങ്ങളെ അന്യോന്യം സംബ-

ന്ധിപ്പിക്കയും ചെയ്യുന്നു. നാടകവും ആട്ടക്കഥയും തമ്മിലുള്ള ഒരു വ്യത്യാസം ഇതാണു്. നാടകത്തിൽ കവി പ്രത്യക്ഷനാകാതെ പാത്രങ്ങളെക്കൊണ്ടുതന്നെ സകലതും സാധിക്കുന്നു. കഥകളിയിൽ സംഭവങ്ങൾ മിക്കവാറും കവിതന്നെ ശ്ലോകരൂപേണ വിവരിക്കുന്നു. അതുകൊണ്ടു് ആട്ടക്കഥകൾ ഒരംശത്തിൽ കാവ്യങ്ങളുടേയും മറെറാരംശത്തിൽ നാടകങ്ങളുടേയും സ്വഭാവം വഹിക്കുന്നുണ്ടു്. ഇതിവൃത്തത്തെ സംബന്ധിച്ചും നാടകങ്ങളും ആട്ടക്കഥകളും തമ്മിൽ വളരെ വ്യത്യാസം കാണുന്നുണ്ടു്. പുരാണങ്ങളിലുള്ളതും നമുക്കു് അറിവുള്ളതുമായ സംഗതികളെ മാത്രമേ ഒട്ടുമുക്കാലും കഥകളിൽ വിഷയമാക്കിക്കാണുന്നുള്ളു. ഇതു ഒരു വലിയ ന്യൂനതയായിട്ടുവേണം വിചാരിപ്പാൻ. മനോധർമ്മംകൊണ്ടു് കഥകളിൽ സാരമായ ഭേദഗതികൾചെയ്തും നൂതനപാത്രങ്ങളെ സൃഷ്ടിച്ചും രസാവഹമായ സംഭവങ്ങളെ ചേർത്തും വായനക്കാരേയും കാണികളേയും രസിപ്പിക്കുന്നതിനുള്ള മാർഗ്ഗം കഥകളിൽ മിക്കതിലും അവലംബിച്ചു് കാണുന്നില്ല. ആട്ടക്കഥകളെ നാടകങ്ങളെപ്പോലെ അംഗങ്ങളായി വിഭജിച്ചും കാണുന്നില്ല. ചുരുക്കം ചിലവ ഒഴിച്ചു് മിക്ക കഥകളും ഒരുരാത്രികൊണ്ടു് അഭിനയിക്കത്തക്കവണ്ണം ചെറുതായുള്ളവയാണു്. അതുകൊണ്ടായിരിക്കാം അങ്കവിഭാഗം ഉപേക്ഷിച്ചിരിക്കുന്നതു്. ആട്ടക്കഥകളിൽ മിക്ക രസങ്ങളും പ്രദർശിപ്പിച്ചിട്ടുണ്ടെന്നുതന്നെ പറയാം. എന്നാൽ ശൃംഗാരരസപ്രകടനവിഷയത്തിൽ കഥകളിൽ പലതും സഭ്യതയെ ലംഘിക്കുന്നില്ലയോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. രസങ്ങളിൽവച്ചു് അസാമാന്യമായ ആകർഷണശക്തി ശൃംഗാരത്തിനുള്ളതുകൊണ്ടു് ആട്ടക്കഥാകർത്താക്കന്മാർ ഈ വിഷയത്തിൽ, സുസ്ഥാപിതമായ സീമ

യെ ലംഘിക്കുന്നതു ക്ഷന്തവ്യമാണെന്നു് വാദിച്ചേക്കാം. എന്നാൽ കഥകളികളുടേയും നാടകങ്ങളുടേയും മററും പ്രധാന ഉദ്ദേശ്യം മുൻനിൎത്തി വേണമല്ലോ കവികൾ പ്രവൎത്തിക്കുവാൻ. ജനങ്ങളെ രസിപ്പിക്കയെന്നുള്ളതു് ഒന്നു മാത്രമല്ലാ ഇവയുടെ ഉദ്ദേശ്യം. മനുഷ്യൎക്കു് ജ്ഞാനവും, ധൎമ്മോപദേശവും, ഹൃദയശുദ്ധിയും, സദാചാരതല്പരതയും മററും നൽകുകയാണു് മുഖ്യോദ്ദേശ്യമായി ഗണിക്കേണ്ടതു്. ഈ ചുമതലയെ വിസ്മരിക്കുന്നതു് നീതീകരിക്കത്തക്കതല്ലല്ലൊ. കരുണാരസം ഒരു സമൎത്ഥനായ കഥകളികൎത്താവിന്റെ കൈയിൽ മനുഷ്യരുടെ വികാരങ്ങളെ ശുദ്ധീകരിച്ചു് ഉൽകൃഷ്ടമാക്കുന്നതിനുള്ള ഒരു വിശിഷ്ട ഉപകരണമായിട്ടു ഗണിക്കാവുന്നതാണു്. എന്നാൽ ഒന്നുരണ്ടു പേരൊഴിച്ചു് നമ്മുടെ ആട്ടക്കഥാകൎത്താക്കന്മാർ ഈ രസത്തെ—ഈ പരമോദ്ദേശ്യത്തെ സാധിക്കത്തക്കവണ്ണം ഉപയോഗപ്പെടുത്തീട്ടുണ്ടോ എന്നു സംശയം ഉണ്ടു്. നമ്മുടെ ഹൃദയത്തെ കലക്കിത്തെളിക്കുന്നതിനു് ഈ രസത്തിനു് അസാമാന്യശക്തിയുണ്ടു്. രൌദ്രം, ഹാസ്യം, ഭയാനകം, മുതലായ മററു രസങ്ങൾക്കു് ഈ ശക്തി കുറവാണു്. ആട്ടക്കഥകൾ മിക്കവയും സ്വയംവരവും, വധവും ആയി കാണുന്നതുകൊണ്ടു് ശൃംഗാരവും രൌദ്രഭയാനകാദിരസങ്ങളുമാണു് അധികമായി ഉപയോഗപ്പെടുത്തിക്കാണുന്നതു്. കഥകളിക്കുള്ള ഒരു വലുതായ ന്യൂനത അതിലെ കഥാപുരുഷന്മാർ ദേവന്മാരോ, അസുരന്മാരോ, മററു അമാനുഷിക സത്വങ്ങളോ ആണെന്നുള്ളതാകുന്നു. മനുഷ്യരുടെ സുഖദുഃഖാദിഭാവങ്ങളിലാണല്ലൊ മനുഷ്യരായ നമുക്കു് അനുകമ്പയും അനുതാപാദിയായ വികാരങ്ങളും തോന്നുവാൻ ഇടയുള്ളതു്. കഥകളികൾ ഇതിന്റെ അഭാവം നിമിത്തം മനുഷ്യ

വികാരത്തെയും സംസ്കരിക്കുന്നതിനും ശുദ്ധമാക്കുന്നതിനും ഒട്ടുംതന്നെ മതിയാകുന്നില്ലെന്നുവേണം പറവാൻ. അധികം പേരിലും ഒരുവിധം താല്കാലികരസം ജനിപ്പിക്കുന്നുണ്ടെന്നു മാത്രമേയുള്ളു.

---

## ൧൧. ആഹാരവും ആയുസ്സും.

മനുഷ്യശരീരത്തിന്റെ സൂക്ഷ്മാംശങ്ങൾ സദാ മാറിക്കൊണ്ടിരിക്കുന്നു. ചിലവ നശിക്കുമ്പോൾ പുതിയ അംശങ്ങൾ അവയുടെ സ്ഥാനങ്ങളിൽ വന്നെത്തുന്നു. ഇപ്രകാരം നിരന്തരമായ ഒരു മാററത്തിന് അധീനമായ ഒരു യന്ത്രമാണ് ശരീരം. ശരിയായി സൂക്ഷിക്കപ്പെടുന്ന ഒരു യന്ത്രം വിഘ്നം കൂടാതെ വ്യാപരിച്ചുകൊണ്ടിരിക്കയും അധികം ജോലി ചെയ്കയും ദീർഘകാലം കേടുകൂടാതിരിക്കയും ചെയ്യുന്നു. ശരീരത്തിന്റെ സ്ഥിതിയും ഇതുപോലെതന്നെയാണ്. നാം നമ്മുടെ ശരീരത്തെ വഴിയാകുംവണ്ണം സൂക്ഷിക്കുന്നതായാൽ അതു് അതിന്റെ പ്രവൃത്തികളെ നിർവിഘ്നം ചെയ്തുകൊണ്ടു് ദീർഘകാലം കേടുകൂടാതെ നിലനില്ക്കുന്നു. "ജീവൻ" എന്നു പറയുന്നതുതന്നെ നമ്മുടെ ശരീരത്തിൽ അനവരതമായി ഉണ്ടായിക്കൊണ്ടിരിക്കുന്ന ഈ മാററങ്ങളുടെ തുടൎച്ചയായ സ്ഥിതിയാണെന്നാണ് പറയപ്പെടുന്നതു്. നാം ഉണൎന്നിരിക്കുമ്പോഴും ഉറങ്ങുമ്പോഴും ഈ മാററങ്ങൾ സംഭവിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു. ജനനംമുതൽ മരണംവരെയും ശരീരത്തിൽ ഈ വ്യാപാരങ്ങൾ നടന്നുകൊണ്ടിരിക്കുന്നു. മരണം എന്നു പറയുന്നതു ഈ വ്യാപാരത്തിന്റെ പൂൎണ്ണമായ വിരാമം തന്നെയാണ്.

ശരീരത്തിൽ പ്രതിക്ഷണം എന്നപോലെ ഉണ്ടായിക്കൊണ്ടിരിക്കുന്ന നഷ്ടത്തെ പരിഹരിക്കുന്നതിനുള്ള പ്രധാനമായ ഉപായം, അല്ലെങ്കിൽ ഉപകരണം "ആഹാരം" തന്നെയാണ്. അതുകൊണ്ട് ആഹാരത്തെ നാം ക്രമപ്പെടുത്തി വയ്ക്കുന്നതായാൽ ആയുസ്സിനെ-ജീവിതത്തെ ദീർഘിപ്പിക്കാനും സാധിക്കും. അതിനാൽ എല്ലാ മനുഷ്യരും ആഹാരവിഷയത്തിൽ പ്രത്യേകം ശ്രദ്ധിക്കേണ്ടതത്യാവശ്യമാണ്. എന്നാൽ ഇത്രയും അശ്രദ്ധ മനുഷ്യർ വേറൊന്നിൽ പ്രദർശിപ്പിക്കുന്നുണ്ടോ എന്നും സംശയമാണ്. കിട്ടുമ്പോളൊക്കെയും ഭക്ഷിക്ക-കിട്ടുന്നിടത്തോളം ഭക്ഷിക്ക എന്നാണ് ഈ വിഷയത്തിൽ മിക്ക മനുഷ്യരും സ്വീകരിച്ചിരിക്കുന്ന നിയമം. ഈ വിധമുള്ള നിയമം-അഥവാ നിയമലംഘനം ശരീരാവയവങ്ങളുടെ സകല കൃത്യങ്ങളെയും തകരാറാക്കുകയും തന്നിമിത്തം രോഗങ്ങൾക്ക് പ്രവേശനദ്വാരം നൽകുകയും ചെയ്യുന്നു. ഇവ ഒന്നുകിൽ ആയുസ്സിനെ അകാലത്തിൽ ഛേദിക്കുകയോ അല്ലെങ്കിൽ ചുരുക്കം ചില സംഗതികളിൽ അതിനെ കേവലം ഭാരമാക്കിത്തീർക്കുകയോ ചെയ്യുന്നു. ശരീരാവയവങ്ങളുടെ ലാഘവത്തെ ആശ്രയിച്ചാണ് ജീവിതശക്തി വർദ്ധിയ്ക്കുന്നതു്. ഈ ശരീരലാഘവം ശരിയായുള്ള ഭോജ്യപേയങ്ങളെ ഉപയോഗപ്പെടുത്തുന്നതിന്റെ ഫലമാണ് എന്ന് എല്ലാവരും ശ്രദ്ധിക്കേണ്ടതാണെങ്കിലും അമ്പതുവയസ്സായ ഒരു മനുഷ്യൻ ഈ വിഷയത്തിൽ അതായതു് ആഹാരവിഷയത്തിൽ പ്രത്യേകം ശ്രദ്ധവയ്ക്കേണ്ടതാണ്. അനുചിതമായ ആഹാരശീലനംകൊണ്ട് പലരും ജീവിതകാലത്തെ ഹ്രസ്വമാക്കിത്തീർക്കുന്നു. അനേകംപേർ ചെറുപ്പത്തിൽ ചെയ്തിട്ടുള്ള ഭക്ഷണവിഷയമായ നിയമലംഘനം കൊണ്ട് ഉദരരോഗ

ബാധിതന്മാരായി ജീവിതകാലംമുഴുവനും കഷ്ടപ്പെടുന്നുണ്ട്. എന്നാൽ പ്രായംചെന്നവൎക്കും അവരുടെ ചെറുപ്പത്തിലുള്ള തെറ്റുകളെ ഏറെക്കുറെ പരിഹരിക്കാൻ സാധിക്കുന്നതാണ്. നമ്മുടെ ശരീരത്തിലുള്ള രക്തനാഡികളും, സൂക്ഷ്മനാഡികളും, മാംസപേശികളും മുതലായവയ്ക്കു് അൻപതുവയസ്സിനുമേൽ അവയ്ക്കു സ്വതേയുള്ള ലാഘവം ഇല്ലാതാകുന്നു. ഇതിനു പല കാരണങ്ങളും ഉണ്ടായിരിക്കാമെങ്കിലും പ്രധാനമായ ഹേതു അഭക്ഷ്യഭക്ഷണം തന്നെയാണ്. മനുഷ്യൻ ജീവിക്കുന്നതു് ആഹാരം കൊണ്ടാണല്ലോ. നാം ബലവാന്മാരോ ബലഹീനന്മാരോ ആയിരിക്കുന്നതും നമ്മുടെ ആഹാരത്തിന്റെ സ്വഭാവം അനുസരിച്ചാണ്. ഇതു നമുക്കു് പ്രധാനമായി പ്രത്യക്ഷപ്പെടുന്നതു് മനുഷ്യായുസ്സിന്റെ ഉച്ചം എന്നു പറയുന്ന ഘട്ടം പ്രാപിച്ചുകഴിഞ്ഞതിൽപിന്നെയാണ്. ഈ ഘട്ടത്തിലാണു മനുഷ്യർ ആഹാരവിഷയത്തിൽ പ്രത്യേകം ശ്രദ്ധിക്കേണ്ടതു്. ഈ ഘട്ടംമുതൽക്കു് ആഹാരരീതിയിൽ ഒരു മാററം വരുത്തേണ്ട ആവശ്യം നേരിടുന്നു. ഒന്നാമതായി ആഹാരം ചുരുക്കേണ്ടിയിരിക്കുന്നു. സാധാരണനിയമംതന്നെ ഉദരത്തിന്റെ മൂന്നിൽ ഒരുഭാഗംമാത്രം ഭക്ഷണം കൊണ്ടും ഒരുഭാഗം ജലാംശംകൊണ്ടും പിന്നെ ശേഷിച്ച ഒരു ഭാഗം വായുസഞ്ചാരത്തിനായി ഒഴിച്ചിടുകയും വേണമെന്നാണ്. എന്നാൽ മനുഷ്യരിൽ എത്രപേർ ഈ നിയമപ്രകാരം അനുഷ്ഠിക്കുന്നുണ്ടെന്നു് അന്വേഷിക്കേണ്ട ഒരു കാൎയ്യം തന്നെയാണ്. ഉദരംമുഴുവനും പോരെങ്കിൽ ഗളനാളത്തിന്റെ മുക്കാൽ പങ്കും ഭക്ഷണംകൊണ്ടു് നിറയ്ക്കുന്നവർ നമ്മുടെ ഇടയിൽ ഒട്ടും കുറവില്ല. സദ്യകളിലും മററും "മൂക്കുമുട്ടെക്കഴിച്ചു" വെന്നാണ് പറഞ്ഞുകേൾക്കാറുള്ളതു്. ഉദരത്തിൽ ഒരെള്ളി

ടപോലെ ഒഴിഞ്ഞുകിടക്കുന്നതു് ഇവക്കിഷ്ടമില്ല. ഈ മാതിരി ഭക്ഷണം നിശ്ചയമായും കാലാന്തരത്തിൽ രോഗങ്ങളെ ഉൽപ്പാദിപ്പിക്കയും ആയുസ്സിനെ ക്ഷയിപ്പിക്കയും ചെയ്യുന്നു. ഭക്ഷണം ജീവസന്ധാരണത്തിനുള്ള മാൎഗ്ഗമെന്നല്ലാതെ അതു മനുഷ്യജന്മത്തിന്റെ പരമോദ്ദേശ്യവും മററുമല്ലല്ലോ. അതുകൊണ്ട് ഭഗവൽഗീതയിൽ പറയുന്നതുപോലെ "ആയുസ്സത്വബലാരോഗ്യ സുഖപ്രീതിവിവൎദ്ധന" ങ്ങളായ ആഹാരങ്ങളാണു് നാം സ്വീകരിക്കേണ്ടതു്. ആയുസ്സിന്റെ അപരാൎദ്ധത്തിലാണു് മുൻപറഞ്ഞതുപോലെ പ്രത്യേകം ശ്രദ്ധിക്കേണ്ടതു്. ശരീരത്തിന്റെ ലാഘവം കുറയുകയും ജഠരാഗ്നിക്കു് ബലക്ഷയം സംഭവിക്കയും രക്തം കുറഞ്ഞുകുറഞ്ഞു വരികയും മററും ചെയ്യുന്ന ഈ ഘട്ടത്തിലാണു് നാം ആഹാരവിഷയത്തിൽ ചില നിയമങ്ങൾ അനുസരിക്കേണ്ടതായിരിക്കുന്നതു്. ആഹാരസാധനങ്ങളുടെ സ്വഭാവം, അവയുടെ ഏററക്കുറച്ചിൽ, ആഹാരസമയം, ഈ കാൎയ്യങ്ങളിൽ നിഷ്കൎഷ വയ്ക്കേണ്ടതാവശ്യമാണു്. ഇക്കാലത്തു് ഉചിതവും ഹൃദ്യവുമായിരിക്കുന്നതു് ഫലാഹാരമാണു്. ആഹാരത്തിൽ ജലാംശം കൂടിയിരിക്കണം. രണ്ടു നേരത്തിലധികം ഭക്ഷണം കഴിച്ചുകൂടാ. കഴിക്കുന്നസമയം ഒരിക്കലും വയറു വീൎക്കത്തക്കവണ്ണം ഭക്ഷണം കഴിക്കരുതു്. ഒരു നേരം അന്നമോ മാവോ ഭക്ഷിക്കയും പിന്നീടു് പഴങ്ങളും പാലുമോ—പഴങ്ങളും വെള്ളവുമോ മാത്രമേ കഴിക്കേണ്ട ആവശ്യമുള്ളു. ദഹനശക്തിയെ ക്ലേശിപ്പിക്കത്തക്ക ഏതൊരുഭക്ഷണവും വൎജ്ജിക്കേണ്ടതാണു്. അധികം ഭക്ഷിക്കുന്നതുകൊണ്ടല്ലാ—ഭക്ഷിക്കുന്നതു ദഹിച്ചു ദേഹാംശമായി തീരുന്നതുകൊണ്ടാണു് പോഷകാംശം ലഭിക്കുന്നതു്. കൃത്രിമങ്ങളായ ഭക്ഷണസാധനങ്ങൾ കഴിക്കുന്നതും

ഉപേക്ഷിക്കണം. ചുരുക്കിപ്പറയുന്നതായാൽ സത്വഗുണപ്രധാനങ്ങളായ ആഹാരങ്ങൾ മാത്രം കഴിക്കുന്നതായാൽ, നമുക്ക് ആരോഗ്യവും ആയുസ്സും അദ്ധിക്കുന്നതാണ്. നമ്മുടെ ഋഷികളും മററും ദീർഘായുഷ്മാന്മാരായിരുന്നതിന്റെ പ്രധാനകാരണം അവർ അല്പാഹാരന്മാരും ചിലപ്പോൾ നിരാഹാരന്മാരുമായിരുന്നു എന്നുള്ളതാണ്. ഫലമൂലാദികളും ജലവും മാത്രമായിരുന്നു അവരുടെ ആഹാരം. അല്പാഹാരംകൊണ്ടു് ആയുസ്സു വർദ്ധിക്കുതന്നെയല്ലാ, ബുദ്ധിക്കു നൈർമ്മല്യവും തീക്ഷ്ണതയും കൂടി സിദ്ധിക്കുന്നു. രാത്രിയിൽ സുഖവും സ്വപ്നരഹിതവുമായ നിദ്രയും ലഭിക്കുന്നു. അതിഭക്ഷണം പലവിധത്തിലും ദോഷഹേതുകമാണെന്നു പറയേണ്ടതില്ലല്ലോ.

“അനാരോഗ്യമനായുഷ്യമസ്വർഗ്ഗ്യംചാതിഭോജനം,
അപുണ്യം,ലോകവിദ്വിഷ്ടം,തസ്മാൽതൽപരിവർജ്ജയേൽ”

എന്നു സ്മൃതിയിൽ പറഞ്ഞിരിക്കുന്നു.

ജഠരത്തിൽ താങ്ങാൻ ശക്തിയില്ലാത്ത വിധത്തിലും ജഠരാഗ്നിക്കു ദഹിപ്പിക്കാൻ സാധിക്കാത്ത വിധത്തിലും ഭക്ഷണം കഴിക്കുന്നതിന്റെ അനൌചിത്യം മനുഷ്യൻ ഗ്രഹിക്കാത്തതു് അത്ഭുതമല്ല. ഇന്ദ്രിയസുഖത്തിനുവേണ്ടി ആത്മസുഖത്തെയും ആത്മനൈർമ്മല്യത്തെയും ത്യജിച്ചു് മനുഷ്യർ എന്തെല്ലാം വിക്രിയകൾ ചെയ്തുവരുന്നു. ഭാവിയായദോഷത്തെപ്പററി ചിന്തിക്കതന്നെ ഇല്ല വിഷയസുഖങ്ങളുടെ അനന്യസാധാരണമായ ആകർഷണശക്തിയെ തടുക്കുന്നതിന് അസാമാന്യമായ ആത്മശക്തി കൂടാതെ കഴികയില്ല. ഇതു വളരെ കുറച്ചുപേർക്കേ സാധിക്കയുള്ളൂ, ഇതുകൊണ്ടു തന്നെയാണ് മനുഷ്യരിൽ അധികഭാഗവും രോഗബാധിതന്മാരും ഹ്രസ്വായുസ്സോടുകൂടിയവരുമായി

കാണപ്പെടുന്നതു്. അമിത ഭക്ഷണത്തെപ്പോലെ അധിക വിഭവങ്ങളോടുകൂടിയ ഭക്ഷണവും രോഗഹേതുകമായി ഗണിക്കപ്പെടേണ്ടിയിരിക്കുന്നു. അന്യോന്യവിരുദ്ധങ്ങളായ വീര്യത്തോടുകൂടിയ പദാർത്ഥങ്ങൾ ഒരു നിയമവുംകൂടാതെ ഒരു സ്ഥലത്തു വന്നുചേരുമ്പോൾ വിപ്ലവം ഉണ്ടാകാതിരിപ്പാൻ തരമില്ലല്ലൊ. സദ്യ ഊണുകഴിഞ്ഞാൽ മിക്കപേരും ഇരവിഴുങ്ങിയ പെരുമ്പാമ്പിനെപ്പോലെ കേവലം നിശ്ചേഷ്ടന്മാരായി കാണപ്പെടുന്നു. ഇതിൽനിന്നും ഊഹിക്കേണ്ടതു് ഉദരത്തിനു ചുമക്കാൻ പാടില്ലാത്ത ഭാരം കയററിയിട്ടുണ്ടെന്നു തന്നെയാണു്. വായുസഞ്ചാരത്തിനു് സ്വല്പമെങ്കിലും പഴുതു് അനുവദിക്കപ്പെടുന്നില്ല നിരാഹാരം അമിതാഹാരത്തെപ്പോലെ ദോഷം ചെയ്യുകയില്ല. അതുകൊണ്ടു് "ഹിതം" "മിതം" ഈ രണ്ടു നിയമങ്ങളാണു് ആഹാരവിഷയത്തിൽ നാം ആദരിക്കേണ്ടതു്. "ആയുസ്സു് ദീർഘിക്കണമെങ്കിൽ ആഹാരം ചുരുക്കണം" എന്നുള്ള തത്വം നാം മനസ്സിലാക്കണം. ഇടയ്ക്കിടെ ഉപവാസങ്ങളും വ്രതങ്ങളും ശീലിക്കേണ്ടതും ആവശ്യമാണു്. മാംസഭക്ഷണം തീരെ വർജ്ജിക്കുന്നതാണു് ഉത്തമം. ദേഹാദ്ധ്വാനവും മനോവ്യാപാരവും ചെയ്യുന്നവൎക്കു് ശരീരത്തിന്റെ ജലാംശമാണു് അധികം ഉപയോഗപ്പെടുത്തേണ്ടിയിരിക്കുന്നതു്. ഇവൎക്കു നല്ല ചാറുള്ള പഴുത്ത ഫലങ്ങൾ ഈ ആവശ്യത്തെ സാധിച്ചുകൊടുക്കുന്നു. ഫലാഹാരത്തിന്റെ ഫലം നാം വിചാരിക്കുന്നപോലെയല്ല. അവയ്ക്കു ശരീരപോഷണത്തിൽ ഒരു വിശേഷശക്തിയുണ്ടു്. വാസ്തവം നോക്കിയാൽ മനുഷ്യനു ഫലങ്ങളേയും ധാന്യങ്ങളേയും മാത്രംകൊണ്ടു് അരോഗിയായും ബലവാനായും ബുദ്ധിമാനായും ഉപജീവിക്കാൻ എന്നും സാധിക്കുന്നതാണു് ജനനം

മുതൽക്കു നിയമമനുസരിച്ചുതന്നെ ആഹാരം കഴിക്കുന്ന ഒരു രോഗഹീനമായ ശരീരവും നിർമ്മലമായ മനസ്സും ഉള്ള മനുഷ്യന് ൧൫൦ വയസ്സുവരെ ജീവിച്ചിരിക്കുന്നതു് അസാദ്ധ്യമല്ലെന്നു് ഒരു അമേരിക്കൻ ഡാക്ടർ അഭിപ്രായപ്പെട്ടിരിക്കുന്നു. ഇതു പക്ഷെ പ്രയാസമായിട്ടുള്ള ഒരു കാര്യമാണെങ്കിലും വിവേകപൂർവ്വമായ ആഹാരശീലനംകൊണ്ടു് ഒരു മനുഷ്യന് തന്റെ ആയുസ്സിനെ ഒട്ടധികം ദീർഘിപ്പിക്കാൻ കഴിയുന്നതാണു്. ഉത്തമഭക്ഷണത്തിന് വേണ്ട പോഷകാംശങ്ങൾ എല്ലാം ഫലങ്ങളിൽ ഉള്ളതുകൊണ്ടു് നമ്മുടെ ആഹാരത്തിൽ അധികഭാഗവും ഫലങ്ങളാക്കിയാൽ നന്നായിരിക്കും.

ഏതായിരുന്നാലും ആഹാരം ചുരുങ്ങിയിരിക്കേണ്ടതു അത്യാവശ്യമാണ്. ലോകത്തിലുള്ള ഭക്ഷണയോഗ്യങ്ങളായ പദാർത്ഥങ്ങളുടേയും മനുഷ്യരുടേയും കണക്കു നോക്കിയാൽ അനേകംപേർ ആഹാരമില്ലാതെ കഴിക്കേണ്ടതായി കാണപ്പെടും. വാസ്തവത്തിൽ എത്രപേർ ഇങ്ങനെ കഴിച്ചുകൂട്ടുന്നു. ഈ സ്ഥിതിക്കു് ഒരു മനുഷ്യൻ ആവശ്യമുള്ളതിലധികം ഭക്ഷിക്കുകൂടി ചെയ്താൽ നിരാഹാരന്മാരുടെ സംഖ്യ കുറച്ചുകൂടി വർദ്ധിക്കാൻ ഇടയാകുന്നു. നേരെമറിച്ചു് നാം അല്പാഹാരംകൊണ്ടു് തൃപ്തിപ്പെടുന്നതായാൽ ബാക്കികൊണ്ടു മററു പലർക്കും ഏററക്കുറെ ആഹാരത്തിനു വഴിയായിത്തീരുന്നു. ലഘുവായ ആഹാരം ബുദ്ധിശക്തിക്കു നൈർമ്മല്യവും വികാസവും നൽകുന്നതുകൂടാതെ ആലോചനാശക്തിയെ ദൃഢീകരിക്കയും ചെയ്യുന്നു. ശരീരത്തിനു് ആരോഗ്യവും ആയുസ്സിനു ദൈർഘ്യവും അദ്ധ്യാത്മചിന്തകൾക്കു് അവസരവും കൊടുക്കുന്നു. ഇങ്ങനെയുള്ളവരാണു് ലോകത്തിൽ ജിതേന്ദ്രിയന്മാരായി ഗണിക്കപ്പെടുന്നതു്.

---

# ൧൨. മൗനം.

മൗനം മനുഷ്യന്നു സഹജവും, ചിലപ്പോൾ ആവശ്യവും, എല്ലായ്പോഴും പ്രയോജനകരവുമായിട്ടുള്ള ഒരവസ്ഥയാണ്.

മൗനം എന്നു വെച്ചാൽ കേവലം മിണ്ടാതിരിക്ക എന്നുമാത്രമല്ല അർത്ഥമാക്കുന്നതു്. പഞ്ചേന്ദ്രിയങ്ങളുടെ വ്യാപാരങ്ങളെ നിർത്തിവെച്ചു് അന്തഃക്കരണവ്യാപാരത്തെ അവലംബിച്ചിരിക്കുക എന്നും കൂടി ഇതിന്നു അർത്ഥമുണ്ടു്. ഈ മാതിരി മൗനം മനുഷ്യന്നു ഏററക്കുറെ അത്യാവശ്യമായിട്ടുള്ള ഒരു ഗുണമാണ്. മനുഷ്യന്റെ വിവിധ ശക്തികളെയും പൂർണ്ണമായി വികസിപ്പിക്കുന്നതിന്നു് അവസരോചിതമായ മൗനാവലംബനം കൂടാതെ കഴികയില്ല. "ജല്പകൻ വിതയ്ക്കുന്നു.", "മൗനി കൊയ്യുന്നു" എന്നു ഒരു ലോകോക്തി ഉണ്ടു്. ഇതിന്റെ സാരം ആലോചിക്കുന്നതായാൽ, ജ്ഞാനസമ്പാദനത്തിന്നു മൗനമാണ് അധികം ഫലപ്പെടുന്നതെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. എന്നാൽ, പ്രലപനത്തിന്നും മൗനത്തിന്നും പ്രത്യേകസമയവും സന്ദർഭവുമുണ്ടു്. ഇതു് അറിഞ്ഞു പ്രവർത്തിക്കുന്നതാണ് ഉത്തമമായിട്ടുള്ളതു്. എപ്പോഴാണ് മൗനം അവലംബിക്കേണ്ടതെന്നറിയാത്തവന്നു്, എപ്പോഴാണ് സംസാരിക്കേണ്ടതെന്നും അറിവാൻ തരമില്ല. അനവസരോചിതമായ പ്രലപനംപോലെ, അനവസരോചിതമായ മൗനവും വർജ്ജിക്കേണ്ടതാണ്. ജിജ്ഞാസകൊണ്ടു വല്ലവരും നമ്മോടു വല്ലതും ചോദിക്കുന്നതായാൽ അപ്പോൾ മൗനം ദീക്ഷിക്കുന്നതു് നീതികരിക്കത്തക്കതല്ല. എപ്പോഴും വല്ലതും ജല്പിച്ചുകൊണ്ടല്ലാതെ കാലം നയി

ക്കാൻ പാടില്ലാത്തവരായി പലരും കാണപ്പെടുന്നുണ്ട്. ഇവരുടെ വിഷയത്തിൽ മററുള്ളവൎക്ക് ഏറെക്കുറെ മൌനം അവലംബിക്കാതെ ഇരിപ്പാൻ നിവൃത്തി ഉണ്ടാകയില്ല. വൃഥാപ്രലപനം പലവിധത്തിലും ദോഷഹേതുകമായിട്ടാണിരിക്കുന്നതു്. ഈ സ്വഭാവത്തെ നിയന്ത്രിക്കുന്നതുതന്നെ ഒരുമാതിരി മൌനമാകുന്നു. നാം അനവരതമായി പ്രലപിക്കുന്നതുകൊണ്ട് നമ്മുടെ ശക്തി ക്ഷയിക്കയും മററുള്ളവരെ അസഹ്യപ്പെടുത്തുകയും ചെയ്യുന്നു. ഇതുകൂടാതെ പറയാതിരിക്കുന്നതു് ഉത്തമമെന്നു വിചാരിക്കപ്പെടുന്ന പല കാൎയ്യങ്ങളും പറയേണ്ടതായും വരും. അസംബന്ധപ്രലപനം ബുദ്ധിയെ മന്ദീഭവിപ്പിക്കയും അതിന്റെ ക്രമത്തെ കുറയ്ക്കുകയും ചെയ്യുന്നു ഇങ്ങനെ പല ദോഷങ്ങളും വന്നുകൂടുന്നു. ഇത്രയും പറഞ്ഞതുകൊണ്ട് നാം സദാമിണ്ടാതിരിക്കണമെന്നു പറയുകയാണെന്ന് അനുമാനിക്കാൻ പാടില്ല. മൌനംകൊണ്ടു പക്വങ്ങളായ ചിന്താഫലങ്ങളെ യഥാവസരം ലോകരുടെ മുമ്പിൽ സമൎപ്പിക്കേണ്ടതാണെന്നു മാത്രമെ പറയുന്നുള്ളു. മനുഷ്യജീവിതം പരിമിതവും അതിന്റെ പൂൎവ്വഭാഗം മുക്കാലും ഫലശൂന്യവുമായിരിക്കുന്നതുകൊണ്ട് സ്വാധീനത്തിലുള്ള സ്വല്പഭാഗമെങ്കിലും വ്യൎത്ഥജല്പനംകൊണ്ടു വ്യയം ചെയ്യരുതെന്നുള്ള കാൎയ്യം നാം ഓൎമ്മിക്കേണ്ടതാണ്. ലോകത്തിൽ വാചാമഗോചരവിഷയങ്ങളാണ് അധികവും മനുഷ്യനു കാൎയ്യമായി ഇരിക്കുന്നതു്. മനുഷ്യന്റെ പ്രധാനാംഗത്തോടു കെട്ടിപ്പിണഞ്ഞു കിടക്കുന്നതും അതീന്ദ്രിയങ്ങളായ കാൎയ്യങ്ങളാണ്. അവയെ അല്പമെങ്കിലും ഗ്രഹിക്കണമെങ്കിൽ മൌനമാൎഗ്ഗത്തിൽകൂടി ചരിക്കാതെ ആൎക്കും സാധിക്കുന്നതല്ല. ആഭ്യന്തരലോകത്തിനു ബഹിൎല്ലോകത്തെക്കാൾ

വിസ്താരം കൂടും. അതിലെ കാൎയ്യങ്ങൾ ചിന്താപന്ഥാവിൽ കൂടി ചരിക്കുന്നവൎക്കേ ഗ്രഹിക്കാൻ സാധിക്കൂ. അതുകൊണ്ടു ഇടയ്ക്കിടെ മൌനം അവലംബിക്കാതെ നിവൃത്തിയില്ല. മൌനത്തിൽ വ്യയം ചെയ്യുന്ന ഒരു ക്ഷണത്തിന് പ്രലപനത്തിൽ വ്യയംചെയ്യുന്ന പത്തു മണിക്കൂറിനേക്കാൾ വില കൂടും. മൌനം ആത്മശക്തിയേയും കായികശക്തിയേയും പുഷ്ടക്കുകയും വൎദ്ധിപ്പിക്കുകയും ചെയ്യുന്നു. ഉറക്കം ശരീരാവയവങ്ങൾക്ക് എങ്ങിനെ ശക്തി നൽകുന്നുവോ, മൌനം അപ്രകാരം മനസ്സിന്നും ആത്മാവിന്നും ഉന്മേഷവും നൽകുന്നു. നാം ശാന്തമായും ബഹളം കൂടാതെയും മനോവ്യാപാരം ചെയ്യുവാൻ ശീലിക്കാതിരുന്നാൽ നമുക്ക് നമ്മുടെ ജന്മത്തെ സഫലമാക്കാൻ സാധിക്കുന്നതല്ല. മൌനാവലംബനം മനസ്സമാധാനവും ശരീരസ്വാസ്ഥ്യവും സമ്പാദിക്കുന്നതിന് നമ്മെ സഹായിക്കുന്നു. നമ്മുടെ സകല പ്രവൃത്തികളുടേയും സഫലതയ്ക്കു് നാം നമ്മുടെ മനസ്സിനെ നിലയ്ക്കു നിറുത്തുകയും അതിന്റെ ചിതറിക്കിടക്കുന്ന ശക്തികളെ സഞ്ചയിക്കയും സമചിത്തതയെ സ്ഥിരീകരിക്കയും വേണ്ടിയിരിക്കുന്നു. ഇപ്രകാരം ചെയ്യുന്നതിന് നാം നമ്മുടെ അന്തഃകരണത്തെ ബാഹ്യവ്യാപാരങ്ങളിൽനിന്നും അവയ്ക്കു സഹജങ്ങളായ ശബ്ദങ്ങൾ ബഹളങ്ങൾ ഇവയിൽനിന്നും ഇടയ്ക്കിടെ വിരമിപ്പിക്കേണ്ടതത്യാവശ്യമാണ്. ഇതുനിമിത്തമാണ് യോഗികളും ജ്ഞാനസമ്പാദനത്തിനിച്ഛിക്കുന്ന മററുള്ളവരും അവരുടെ ആദ്ധ്യാത്മികമായ ശ്രേയസ്സിന് മൌനവ്രതം എത്രയും അത്യാവശ്യമായി കരുതിപ്പോരുന്നതും, അതിനെ ഏററക്കുറെ അനുഷ്ഠിക്കുന്നതും. മുനി എന്ന പദത്തിന്റെ അൎത്ഥവും ഏകദേശം ഇതിനെത്തന്നെ സൂചിപ്പിക്കുന്നു. നമ്മുടെ ഉപനിഷത്തുകളും മററും ഋഷികളുടെ

മൗനവ്രതാനുഷ്ഠാനത്തിന്റെ പക്വഫലങ്ങളാണല്ലൊ. ആത്മീകതത്വബോധവും, അഗാധജ്ഞാനവും ഉദിക്കയും വികസിക്കയും ചെയ്യുന്നതു് നാം മൗനം അവലംബിച്ചു് ചിന്താമഗ്നന്മാരായിരിക്കുന്ന സമയങ്ങളിലാണു്. ബുദ്ധമുനിക്കു ദിവ്യജ്ഞാനം ഉണ്ടായതു് എപ്പോഴാണു്? മൗനകാലത്താണു് അദ്ധ്യാത്മജ്ഞാനം ഉള്ളിൽ ഉദിക്കുന്നതു്. നാം അനവരതം പ്രലപിച്ചും ലോകത്തിലുള്ള വിവിധ ശബ്ദങ്ങളെ ശ്രവിച്ചും ഇരിക്കുമ്പോൾ ഉപദേശരൂപമായി നമ്മുടെ ഉള്ളിൽ മറെറാരു ശക്തി നമ്മോടു സംസാരിക്കുന്നതു് നമുക്കു് കേൾക്കാൻ സാധിക്കയില്ല. വിദ്യാഭ്യാസംകൊണ്ടു ബുദ്ധിവികാസം സിദ്ധിച്ചവൎക്കും വിശേഷിച്ചു് പ്രായംചെന്നവൎക്കുമാണു് മൗനം ആവശ്യവും പ്രയോജനകരവുമായിട്ടുള്ളതു്. ബാലന്മാരും യുവാക്കന്മാരും പ്രായേണ അപുഷ്ടബുദ്ധികളും അപക്വബുദ്ധികളും ഇന്ദ്രിയമാൎഗ്ഗമായി ജ്ഞാനം സമ്പാദിക്കേണ്ടവരുമായിരിക്കുന്നതുകൊണ്ടു് അവർ മൗനം അവലംബിച്ചിരിക്കുന്നതു് പോരാത്തതും നിഷ്ഫലവുമാകുന്നു "വൃദ്ധസ്താവൽ ചിന്താസക്തഃ" എന്നുമുണ്ടല്ലൊ. കഴിഞ്ഞ ഇഹലോകജീവിതത്തെപ്പററി ഗുണദോഷനിരൂപണം ചെയ്തു പശ്ചാത്തപിക്കയോ, സന്തോഷിക്കയോ ചെയ്യേണ്ട ആവശ്യം ഇവൎക്കാണല്ലൊ പ്രധാനമായിട്ടുള്ളതു്. ഭാവിയിൽ അടുത്തടുത്തുവരുന്ന പരലോകത്തെപ്പററിയും ഏറക്കുറെ ചിന്തിക്കേണ്ടിയും ഇരിക്കുന്നു. ഇന്ദ്രിയങ്ങളുടെ ക്ഷയംകൊണ്ടും മൗനം ഒരുവിധം നിർബ്ബന്ധമായും തീരുന്നു. അടുത്തകാലത്തുതന്നെ ഉപേക്ഷിക്കേണ്ടിയിരിക്കുന്ന ശരീരത്തിന്റെ ചേഷ്ടകളിൽ ഒരുവിധം വെറുപ്പും വന്നുകൂടുന്നു. ഇവ ഒക്കെയും മൗനാവലംബനത്തിനു് അനുകൂലങ്ങളായ സംഗതികളാണല്ലൊ. മരണം മൗനത്തിന്റെ പരമകാഷ്ഠ

യാണ്. അപ്പോഠം ഇന്ദ്രിയാദികഠം നിഃഗ്ഗഹം നിശ്ചേഷ്ട ങ്ങളായിത്തീരുകയും ആത്മാവിന്ന പൂണ്ണസ്വാതന്ത്ര്യം ലഭി ക്കുകയും ചെയ്യുന്നു.

എല്ലാത്തരം മനുഷ്യക്കും മൗനം ഇടയ്ക്കിടെ അത്യാവ ശ്യമായിരിക്കുന്നു. ഈശ്വരസ്മരണ എല്ലാവക്കും വേണ്ടതാ ണല്ലൊ. ഇതിലേയ്ക്കു പ്രതിദിനം രണ്ടുതവണയെങ്കിലും മൗനാവലംബനം അവശ്യം വേണ്ടിയിരിക്കുന്നു. ബഹിർ ലോകശബ്ദങ്ങളിൽനിന്നും വിമുക്തമായ മനസ്സിന്നു മാത്രമേ ആദ്ധ്യാത്മികചിന്തയ്ക്കു പ്രാപ്തി ഉണ്ടാകയുള്ളു. ചിന്താ രഹിതമായ വാക്കും സ്തോത്രവുംമററും ഈശ്വരസന്നിധി യിൽ എത്തുന്നില്ല. മൗനപൂതമായ ധ്യാനം ഈശ്വ രസാന്നിദ്ധ്യത്തെ ക്ഷണിക്കുന്നു. ചിന്താഗർഭമായ മൗനമാ ണ് ലോകത്തിൽ കാലാന്തരത്തിൽ മഹൽപ്രവൃത്തികളാ യി പ്രത്യക്ഷപ്പെടുന്നത്. സാഹിത്യകാരന്മാർ, രാജ്യതന്ത്ര ജ്ഞന്മാർ, ശാസ്ത്രജ്ഞന്മാർ, യോഗികഠം മുതലായവരുടെ മൗനമുകുളിതങ്ങളായ ചിന്തകളാണ് ഒരിക്കൽ ലോകത്തിൽ വികസിതങ്ങളായ തത്വങ്ങളായി കാണപ്പെടുന്നത്.

"ചെൽസിയിലെ മുനിവര്യൻ" എന്ന വിശിഷ്ട നാമാ ങ്കിതനായ തോമസ് കാർലയിൽ, മൗനത്തെപ്പററി അ ദ്ദേഹത്തിൻെറ ഉപന്യാസങ്ങളിൽ ഒന്നിൽ ഇപ്രകാരം പറ ഞ്ഞിരിക്കുന്നു:-- "മൗനികഠം മഹാത്മാക്കഠംതന്നെ. ലോ കത്തിലുള്ള ശബ്ദമയഭ്രാന്തിനേയും, അത്ഥമില്ലാത്ത വാക്കു കളേയും, വിലയില്ലാത്ത പ്രവൃത്തികളേയും കുറിച്ച് വിചാ രിക്കുമ്പോഠം, മഹത്തായ മൗനസാമ്രാജ്യത്തെപ്പററി വിചി ന്തനംചെയ്യുന്നതിന്ന് ഉത്സാഹം തോന്നുന്നു. മൗനത്തോടു കൂടി ധ്യാനിക്കുന്നവരും, മൗനത്തോടുകൂടി അദ്ധ്വാനിക്കുന്ന

വരും, വൎത്തമാനപ്പത്രങ്ങളും മററും പ്രശംസിക്കാത്തവരുമായി, ഓരോ തുറകളിലും, അങ്ങുമിങ്ങും, വൎത്തിക്കുന്ന വിശിഷ്ടന്മാരായ മൗനികളാണു് യഥാൎത്ഥത്തിൽ ഭൂമിയുടെ ലവണാംശങ്ങൾ. ഇപ്രകാരമുള്ള മൗനികൾ ഏതു രാജ്യത്തില്ലയോ—എവിടെ കുറഞ്ഞിരിക്കുന്നുവോ—ആ രാജ്യം നിശ്ചയമായും അധോഗതിയെ പ്രാപിക്കും. ഇപ്രകാരമുള്ള രാജ്യം ശുഷ്കമൂലങ്ങളും, പക്ഷേ, പത്രപ്രവാളശാഖാഢ്യങ്ങളുമായ വൃക്ഷങ്ങൾ നിറഞ്ഞ ഒരു വനത്തിനു തുല്യമാണു്. ഇവ അചിരേണ വാടിവരണ്ടു് നശിച്ചുപോകുന്നു. നമുക്കു വെളിക്കു പറവാനും, കാണിക്കുവാനും ഒഴിച്ചു മററു വിധത്തിൽ ഉപയോഗിക്കാവുന്ന വസ്തുക്കൾ ഒന്നുംതന്നെ ഇല്ലായ്കിൽ, നമ്മുടെ അവസ്ഥ ശോചനീയംതന്നെ. മൗനസാമ്രാജ്യം നക്ഷത്രവീഥിയെക്കാൾ ഉയൎന്നതും യമലോകത്തേക്കാൾ നിമ്നവുമാകുന്നു. ഇതൊന്നുമാത്രമെ ലോകത്തിൽ സാരമായിട്ടുള്ളൂ. മറെറല്ലാം നിസ്സാരങ്ങൾതന്നെ.” മൗനത്തിന്റെ യഥാൎത്ഥഗൗരവം ഗ്രഹിക്കയും യഥാൎത്ഥഫലം സിദ്ധിക്കയും ചെയ്തിട്ടുള്ള ഈ പാശ്ചാത്യമുനിവൎയ്യന്റെ ആശയഗാംഭീൎയ്യം ഏറക്കുറെ എങ്കിലും ഗ്രഹിക്കുന്നതിനു് എന്തുമാത്രം മൗനാവലംബനം ആവശ്യമുണ്ടെന്നു തീൎച്ചയാക്കാൻ പ്രയാസമാണു്. ഇദ്ദേഹത്തിന്റെ കൃതികൾ വല്ലതും വായിച്ചുമനസ്സിലാക്കണമെന്നു ഇച്ഛിക്കുന്നവർ തൽക്കൎത്താവു ഇതിലേക്കുവേണ്ടി അവലംബിച്ചിരുന്നതിൽ എത്രയും കൂടുതലായ മൗനം അവലംബിക്കേണ്ടിയിരിക്കുന്നു. ഇപ്രകാരമുള്ള മഹാന്മാരുടെ ഓരോ വാക്കും അഗാധമായ ജലാശയത്തിന്റെ അടിയിൽനിന്നു ചിലപ്പോൾ പുറപ്പെടുന്ന തരകൾപോലെ വിചാരിക്കേണ്ടതാണു്. അവയുടെ ഉല്പത്തിസ്ഥാനം ഗ്രഹിക്കുവാൻ പ്രയാസവുമാണു്. നാം

ഇപ്പോൾ ശബ്ദഭ്രാന്തന്മാരായിട്ടാണ് ജീവിക്കുന്നത്. ഇത്ര പ്രസംഗങ്ങൾ ധാരാളം ആവശ്യമുള്ള കാലമാണ്; അവ സുലഭങ്ങളുമാണ്. അവ പലവിധ അലങ്കാരങ്ങൾകൊണ്ടു മോടിപിടിപ്പിച്ചുവയുമായിരിക്കാം. എന്നാൽ അവയിൽ എത്രമാത്രം അർത്ഥമുണ്ടെന്നു നാം ചിന്തിക്കുന്നില്ല. ഒരു ക്ഷണഭംഗുരമായ രസംമാത്രമാണ് നമുക്കു ലഭിക്കുന്ന ഫലം. നേരേമറിച്ചു മൗനചിന്താഫലഗ്രഥിതങ്ങളായിരിക്കുന്ന പ്രസംഗങ്ങൾ പ്രായേണ നമുക്ക് അരോചകങ്ങളായിട്ടാണ് കണ്ടുവരുന്നത്. ഇതിനു കാരണം, ചിന്തിക്കുന്നതിനു നമുക്കുള്ള വൈമനസ്യംതന്നെയാണ്.

മനുഷ്യന് രണ്ടു ലോകങ്ങളിൽക്കൂടിയാണ് ജീവിതം കല്പിക്കപ്പെട്ടിരിക്കുന്നത്. ബാഹ്യേന്ദ്രിയഗോചരമായ ദൃശ്യലോകം; അന്തരിന്ദ്രിയഗോചരമായ അദൃശ്യലോകം അല്ലെങ്കിൽ ചിന്താലോകം. ഇതാണു കാർലയിൽ "മൗനസാമ്രാജ്യ"മെന്ന് അഭിധാനം ചെയ്തിരിക്കുന്നത്. നാമെല്ലാവരും ഏറക്കുറെ ദൃശ്യലോകജീവിതംകൊണ്ടുമാത്രം തൃപ്തിപ്പെട്ടിരിക്കയാണ്. മൗനികളായ മഹാത്മാക്കൾ രണ്ടിലും കൂടി ജീവിക്കുന്നു. ഇവർക്കു മാത്രമേ ഏകദേശമായെങ്കിലും, പൂർണ്ണജീവിതാനുഭവം സിദ്ധിക്കുന്നുള്ളു. ഇപ്രകാരമുള്ള മനുഷ്യരെയാണ് ലോകത്തിൽ നാം ജ്ഞാനികളെന്നു പറയുന്നത്. ഇവർ ലോകത്തിന്റെ തത്വാംശത്തോടു നിത്യയുക്തന്മാരായി ജീവിക്കുന്നു. ഇവരുടെ വാക്കുകൾ മററുള്ളവരുടെ വാക്കുകൾപോലെ കേവലം ശബ്ദങ്ങൾ മാത്രമല്ല. അവ സജീവങ്ങളായ ചിന്തകൾ ആണെന്നുവേണം പറവാൻ. എന്നാൽ ഇപ്രകാരമുള്ള മനുഷ്യർ ലോകത്തിൽ ചുരുക്കമാണ്. പക്ഷേ മൗനം സുസാദ്ധ്യമായ ഒരു കാര്യമല്ല. ചിലമനുഷ്യർക്ക് എപ്പോഴും വല്ലതും സംസാരിച്ചുകൊ

ങ്ങിരിക്കണം. അല്ലെങ്കിൽ മനസ്സിനു ഒരിക്കലും സുഖമില്ല. ഇവക്കു നിദ്രയോ മറേറാ അല്ലാതെ മൌനാവലംബനം പ്രയാസമായിട്ടുള്ള കാൎയ്യമാണ്. അധികം സംസാരിക്കുന്നതിൽ വൈമുഖ്യമുള്ളവരാണ് പ്രായേണ മൌനികളും ചിന്താവത്തുക്കളുമായി കാണപ്പെടുന്നതു്. ചിന്തയോളം വലുതായ മറെറാരുശക്തിയും ലോകത്തിലില്ല. ഈ ശക്തിയെ സ്വാധീനപ്പെടുത്തുന്നതിനു് മൌനം ആവശ്യമാണ്. മനുഷ്യർ മിക്കവരും ജീവിതവിഷയത്തിൽ ഉപരിചരന്മാരാണ്. അതിന്റെ അഗാധപ്രദേശങ്ങളിലേക്കു് ഇവക്കു ദൃഷ്ടിയില്ല. ഇവർ ബാഹ്യേന്ദ്രിയപ്രേരണാവശഗന്മാരായിമാത്രം ജീവിക്കുന്നു; അല്ല ഉപജീവിക്കുന്നു. ഓരോ മനുഷ്യനും ലോകജ്ഞാനസീമയെ വിസ്തൃതമാക്കുന്നതിനു് ചുമതലപ്പെട്ടിരിക്കുന്ന സ്ഥിതിക്കു് ഇടയ്ക്കിടക്കെങ്കിലും ബാഹ്യേന്ദ്രിയവ്യാപാരങ്ങളിൽനിന്നും വിരമിച്ചു് മൌനം അവലംബിക്കേണ്ടതത്യാവശ്യമാണ്. സാക്ഷാൽ വിഷ്ണുഭഗവാൻ സദാ യോഗനിദ്രയിൽ ലയിച്ചിരിക്കുന്നതായി പറയപ്പെട്ടിരിക്കുന്നു. ഇതു് കേവലം നിദ്രയാണെന്നു വിചാരിക്കുന്നതു അബദ്ധമാണെന്നു അല്പമാലോചിച്ചാൽ അറിയാവുന്നതാണ്. ഇതു ചിന്താഗർഭമായ മൌനംതന്നെയാണ്. ലോകരക്ഷയ്ക്കു ചുമതലപ്പെട്ടിരിക്കുന്ന അദ്ദേഹത്തെപ്പോലെ ഗാഢചിന്ത മററാൎക്കെങ്കിലും ആവശ്യമുണ്ടോ? ഉൽകൃഷ്ടമായ മൌനത്തെപ്പററിയാണു് ഇത്രയും പറഞ്ഞതു്. ഇതു മൌനത്തെപ്പററി കാർലൈയിൽ പറഞ്ഞിരിക്കുന്നതിന്റെ ഒരു ലഘുവ്യാഖ്യാനം മാത്രമാണ്. ഇനി ദുഃഖംനിമിത്തമുള്ള മൌനം, ക്ഷമകൊണ്ടുള്ള മൌനം, ബുദ്ധിശൂന്യതകൊണ്ടുള്ള മൌനം, ലജ്ജകൊണ്ടുള്ള മൌനം മുതലായ പലതരം മൌനങ്ങളും ഉണ്ടു്. ഇവ ജ്ഞാനപ്രദങ്ങളല്ലാത്തതുകൊണ്ടു വിസ്തരിക്കേണ്ട ആവശ്യം ഇല്ലെ

ന്നു വിചാരിക്കുന്നു. എന്നാൽ ഇവയിൽ ചിലതരം മൗനം മനുഷ്യരെ തല്ക്കാലത്തേയ്ക്കെങ്കിലും ചിന്തയിലേയ്ക്കു നയിക്കുന്നതിനാൽ അവ തീരെ പ്രയോജനമില്ലാത്തവയാണെന്നും പറഞ്ഞുകൂടാ. അന്യന്മാരുടെ വാക്കുകളുടേയോ പ്രസംഗങ്ങളുടേയോ സാരം ഗ്രഹിക്കുവാനായി അവലംബിക്കുന്ന മൗനമാണു ശ്രദ്ധയെന്നു പറയുന്നതു്. അതുപോലെ തന്നെ ഈശ്വരഭജനത്തിനായി അവലംബിക്കുന്ന മൗനത്തിന്നു് ധ്യാനമെന്നു പറയുന്നു. ഇവ രണ്ടിലും മനസ്സിന്റെ ഏകതാനതയാണു് പ്രധാനമായിരിക്കുന്നതു്. ഏകാഗ്രചിത്തത്വം മൗനംകൂടാതെ സാധിക്കാനും തരമില്ല. മൗനം സ്വർണ്ണവും, വാക്കു് രജതവുമാണെന്നു ഒരു ലോകോക്തിയുണ്ടു്. ഇതിൽനിന്നും നമ്മുടെ പിതാമഹന്മാർ മൗനത്തിനു കൂടുതൽ വില കല്പിച്ചിട്ടുണ്ടെന്നു തെളിയുന്നു. "മൗനം സർവ്വാർത്ഥസാധകം" എന്നും പറയുന്നുണ്ടു്. ഇതിന്റെ സാരം ശാന്തമായ ആലോചനകൊണ്ടു് വിഷമകാര്യങ്ങൾക്കും നിവൃത്തിയുണ്ടാക്കാമെന്നു മാത്രമേയുള്ളൂ. ബാഹ്യേന്ദ്രിയങ്ങൾ മുഖേന നാം ഗ്രഹിക്കുന്ന വിഷയങ്ങളെ ആത്മാംശങ്ങളാക്കുന്നതിനുള്ള ഒരു മനോവൃത്തിയാണു് യഥാർത്ഥമൗനം. അതുകൊണ്ടു ആത്മദൃഢീകരണത്തിന്നു് മൗനം അത്യാവശ്യം വേണ്ടിയിരിക്കുന്നു. "ധീഗുണങ്ങൾ" എട്ടാണല്ലോ. അവയെ ഒക്കെയും വികസിപ്പിക്കുന്നതിനും ബലപ്പെടുത്തുന്നതിനും മൗനം വളരെ സഹായിക്കുന്നു. മനുഷ്യരിൽ അന്തരാത്മാ (മനസ്സാക്ഷി) പ്രത്യക്ഷമായി പ്രകാശിക്കുന്നതു മൗനാവസരത്തിൽ മാത്രമാണു്. തപസ്സ് എന്നു പറയുന്നതും ഇന്ദ്രിയവ്യാപാരവിരാമത്തോടുകൂടിയ മൗനംതന്നെയാണു്. ചുരുക്കിപ്പറയുന്നതായാൽ, ലോകത്തിൽവെച്ചു് ഏററവും മഹത്തും, ഉൽകൃഷ്ടവും, ഫലപ്രദവുമായ ഒരു

ശക്തിയാണ് മൗനം എന്നുതന്നെ പറയാം. ലോകംതന്നെ മൂർത്തീകൃതമായ ഈശ്വരചിന്തയാണെന്നു പറയപ്പെട്ടിരിക്കുന്നു. ആ ലോകത്തെപ്പററി വല്ലതും ഗ്രഹിക്കണമെങ്കിൽ മൗനചിന്തയാകുന്ന ഏകമാർഗ്ഗമേയുള്ളു. മിസ്റ്റർ കാർലൈയിൻ മറെറാരവസരത്തിൽ പറഞ്ഞിരിക്കുന്നതുപോലെ "മൗനം എന്നുള്ളത് കുപ്പായക്കീശയിൽ ഇട്ട് കിലുക്കാൻ പാടില്ലാത്തതും എണ്ണി ബോദ്ധ്യപ്പെടുത്താൻ പാടില്ലാത്തതുമായ അമൂല്യധനം നിക്ഷേപിക്കപ്പെട്ടിരിക്കുന്ന ഒരു ഭണ്ഡാകാരമാകുന്നു."

---

## ൨൩. ജീവകാരുണ്യം.

മനുഷ്യർ കലഹപ്രിയന്മാരും അപരിഷ്കൃതന്മാരുമായിരുന്ന അവസ്ഥയിൽനിന്നും സമാധാനതല്പരന്മാരും പരിഷ്കൃതന്മാരുമായ ഒരവസ്ഥയിലേയ്ക്കുള്ള ഗതിയിൽ അഥവാ—അവരുടെ ഗ്രഹണശക്തി അവ്യക്തവും മന്ദവുമായിരുന്ന അവസ്ഥയിൽനിന്നും സൂക്ഷ്മവും നിശിതവുമായ ഒരവസ്ഥയെ പ്രാപിക്കുമ്പോൾ അവരുടെ പ്രവർത്തികൾക്കും സ്വഭാവത്തിനും സൗമ്യതയും ആർദ്രതയും വർദ്ധിച്ചുവരാനാണ് ഇടയുള്ളത്. എന്നാൽ പലപ്പോഴും ചില വിപരീതശക്തികളുടെ പ്രവർത്തനംകൊണ്ട് നേരെ മറിച്ചാണു കാണപ്പെടുന്നത്. പരിഷ്കാരം വർദ്ധിച്ചുവരുന്തോറും ജീവകാരുണ്യം കുറഞ്ഞുവരുന്നതായിട്ടാണ് നമുക്കിപ്പോഴുള്ള അനുഭവം. ഇതിനു പല കാരണങ്ങളും ഉണ്ട്. നമ്മുടെ "പരിഷ്കാര"ത്തിനു സംഭവിച്ച മാർഗ്ഗഭ്രംശമാണ്

ഇതിനുള്ള പ്രധാനമായ ഒരു കാരണം. നാം ആരംഭിച്ച വഴിയെ അവലംബിച്ചല്ല ഇപ്പോൾ നമ്മുടെ ഗമനം. അതിയായ ധനാർജ്ജനഭ്രമംനിമിത്തം മനുഷ്യരിൽ സത്വഗുണം കുറഞ്ഞും തമോഗുണം കൂടിയും വരുന്നു. മനുഷ്യൻ സൃഷ്ടിയിൽ രാജസ്ഥാനം വഹിക്കുന്നവനെന്നുള്ള അഭിപ്രായലഹരി തലയ്ക്കുപിടിച്ചു സ്വസ്ഥാനത്തേയും സ്വാതന്ത്ര്യത്തെയും വിസ്മരിച്ചുപ്രവർത്തിക്കുന്നു. ഇതരജീവികളെ കുഗ്ഗപതികളെപ്പോലെ നിന്ദിക്കയും പീഡിപ്പിക്കയും ചെയ്യുന്നതിനും മടിക്കുന്നില്ല. മനുഷ്യർ സ്വാർത്ഥത വർദ്ധിച്ചുവരുന്നതുകൊണ്ടു കർത്തവ്യകർമ്മത്തിന്റെ പരിധിയെ ചുരുക്കിച്ചുരുക്കി പക്ഷിമൃഗാദികളായ ഇതരജന്തുക്കളെ അതിനുവെളിയിൽ തള്ളിക്കളഞ്ഞു. ഇപ്പോഴത്തെ പരിഷ്കാരത്തിൽവിജയത്തിനു മനസ്സാക്ഷിയെക്കാൾ അധികം ആവശ്യം വക്രവൃത്തിയോടുകൂടിയ ബുദ്ധിയാകകൊണ്ടു മുൻപറഞ്ഞ ഈ അന്തരാത്മാവുമിക്ക സമയത്തിലും ബന്ധനത്തിലാണ് ഇരുപ്പ്. മനുഷ്യർ പ്രകൃതാനുസരണമായ ജീവിതരീതിയെവിട്ട് കൃത്രിമജീവിതത്തെ അധികമായി അവലംബിച്ചു വരുന്നതിനാൽ പ്രകൃതിയെപ്പറ്റി ഒരു വിശാലമായ അവലോകനം മനുഷ്യർക്കു തീരെ ഇല്ലെന്നുതന്നെ പറയാം. മതനിർദ്ദേശങ്ങളും സന്മാർഗ്ഗനിയമങ്ങളും ധാരാളം ഉണ്ടെങ്കിലും അവ എത്രമാത്രം നമ്മുടെ സൌകര്യത്തിനും ഭൌതികസുഖത്തിനും യോജിച്ചിരിക്കുന്നുവോ അത്രമാത്രം വിലയെ നാം അവയ്ക്കു നൽകുന്നുള്ളു. ലോകത്തിൽ കൂടക്കൂടെ ഉണ്ടായിക്കൊണ്ടിരിക്കുന്ന യുദ്ധങ്ങളും അവധിയില്ലാത്ത ഹിംസയും മനുഷ്യരുടെ ഹൃദയത്തിനു കാഠിന്യം വർദ്ധിപ്പിക്കുന്നതിനു സഹായിക്കുന്നു. ലോകത്തിൽ മാംസം ഭക്ഷിക്കുന്നവരുടെ സംഖ്യയും കൂടിയാണു വരുന്നത്. ഇവയൊക്കെയും മനുഷ്യർക്കു ഭൂതദയ കുറ

ഞ്ഞുവരുന്നതിനുള്ള കാരണങ്ങളിൽ ഉൾപ്പെട്ടവയാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു "ഭൂതദയ" മനുഷ്യഹൃദയത്തിലുള്ള ഉൽകൃഷ്ടവിചാരങ്ങളിൽവച്ച് അത്യുൽകൃഷ്ടമായ ഒന്നാണെന്നുള്ളതിനു സംശയം ഇല്ല. ജീവലോകം മുഴുവനും അതിന്റെ വ്യാപ്തിയിൽ ഉൾപ്പെടുന്നു. "വിശേഷബുദ്ധി" എന്ന അനിതരജന്തുസാധാരണമായ അനുഗ്രഹത്തോടുകൂടി ഭൂജാതനായ മനുഷ്യന് തന്റെ കീഴിലുള്ള ഇതരജീവികളോട് കരുണാപൂർവ്വം പെരുമാറേണ്ട ചുമതലയുണ്ട്. ഈ തത്വമനുസരിച്ചാണു നമ്മുടെ പൂർവ്വികന്മാർ "അഹിംസ"യാണ് പരമധർമ്മമെന്നു വിധിച്ചിരിക്കുന്നതു; അതിനെ സവിശേഷം പാലിച്ചുവരുന്നതും, ഭാരതീയരുടെ സാത്വികമായ പരിഷ്കാരം—പാശ്ചാത്യപരിഷ്കാരത്തിനു വളരെ മുമ്പുതന്നെ ഉയർന്നനിലയിൽ എത്തിയതും—ഇന്നും അതിന്റെ അതിശക്തിയോടുകൂടി ആക്രമണത്തെ ഏറ്റക്കുറെ തടുത്തു നില്ക്കുന്നതും—ഇപ്പോൾ അധോമുഖന്മാരായ ഭാരതീയരെ വീണുപോകാതെ താങ്ങുന്നതുമായ ആ പരിഷ്കാരം—ഈ ഉത്തമാദർശത്തെ അവലംബിച്ചു പ്രവർത്തിച്ചതിന്റെ ഫലമാണെന്നുള്ളതിന് തർക്കമില്ല. ഭഗവൽഗീതയിൽ പല ദിക്കിലും അഹിംസയുടേയും—സമഭാവനയുടേയും—ഭൂതദയയുടേയും—ആവശ്യത്തേയും മാഹാത്മ്യത്തേയും ഉപദേശിച്ചുകാണുന്നുണ്ട്. എന്നാൽ ഹിന്ദുമതം മാത്രമല്ലാ മഹമ്മദീയമതം-ക്രിസ്തുമതം-പ്രത്യേകിച്ചും ബുദ്ധമതം-ജയിനമതം ഇവ ജീവകാരുണ്യനിഷ്ഠയെ നിഷ്കൃഷ്ടയായിട്ട് ആജ്ഞാപിച്ചിട്ടുണ്ട്. നമ്മുടെ പുരാണങ്ങളിൽ, പക്ഷിമൃഗാദികളിൽ പലതിനേയും, അവയിലേയ്ക്കു മനുഷ്യരുടെ സ്നേഹബഹുമാനങ്ങളെ ആകർഷിക്കുന്നതിനായിട്ട്, ദേവന്മാരുടെ വാഹനങ്ങളായി പ്രസ്താ

വിച്ചുകാണുന്നുണ്ട്. പശുവിനെ മാതാവിനെപ്പോലെ പൂജ്യയായിട്ടാണ് വച്ചിരിക്കുന്നത്. ഈജിപ്റ്റ്, ഗ്രീസ്സ് മുതലായ പല രാജ്യങ്ങളിലും കൃഷികാൎയ്യങ്ങളിൽ ഒരു പ്രധാന ധുർവ്വഹനായ, കാളയെ സവിശേഷം ആദരിച്ചുവന്നിരുന്നു. പുരാതനറോമൻകാരുടെ ഇടയിലും വൃഷഭനെ മനുഷ്യന്റെ "കൂട്ടുവേലക്കാരൻ" എന്ന നിലയിൽ അത്യധികം ആദരിച്ചുവന്നിരുന്നു. ഭാരതീയരെ സംബന്ധിച്ച് അതു ഇതിനും പുറമെ ശിവന്റെ വാഹനവുംകൂടിയാണല്ലൊ. നമ്മുടെ മഹൎഷിമാർ പക്ഷിമൃഗാദികളെ തങ്ങളുടെ ബന്ധുക്കളെന്ന നിലയിൽ നിഷ്കളങ്കമായി സ്നേഹിച്ചുവന്നു. അവരുടെ ആശ്രമങ്ങളിൽ അവ ജാതിവൈരംവിട്ട് ഒന്നിച്ചു പാൎത്തുവന്നു എന്നും പുരാണങ്ങളിൽ കാണുന്നു. മിക്ക ജന്തുക്കളും മനുഷ്യന്റെ നിത്യബന്ധുക്കളായി തന്നോടുകൂടി വസിക്കയും മനുഷ്യന് പലവിധത്തിൽ ഉപകാരം ചെയ്യുകയും ചെയ്യുന്നു. നമ്മിൽനിന്നും അകന്നിരിക്കുന്നവയിൽ നിന്നുംകൂടി നമുക്ക് അപ്രത്യക്ഷങ്ങളായ ഗുണങ്ങൾ സിദ്ധിക്കുന്നുണ്ട്. ഒന്നുംതന്നെ സിദ്ധിക്കുന്നില്ലെന്നു വിചാരിക്കുന്ന പക്ഷവും, നമ്മുടെ അല്പബുദ്ധിക്ക് അഗോചരമായിരിക്കുന്ന ഉദ്ദേശ്യത്തോടുകൂടി സൃഷ്ടിക്കപ്പെട്ടിരിക്കുന്നവയും പ്രകൃതിയിൽ സ്ഥാനം കല്പിക്കപ്പെട്ടിരിക്കുന്നവയുമായ ജീവികളെ തനിക്കു വിശേഷബുദ്ധിയുണ്ടെന്നു വിചാരിച്ച് സ്ഥാനത്തിലും അസ്ഥാനത്തിലും ഹിംസിക്കുന്നതു നാം ഒടുവിൽ ഒരിക്കൽ ഉത്തരം പറയേണ്ടതായ ഒരു പാതകമാണെന്നുവേണം പറവാൻ. കേവലം മൃഗീയമായ ഒരു രസത്തിനുവേണ്ടി പക്ഷിമൃഗാദികളെ കൊല്ലുന്നതു്, അല്ലെങ്കിൽ വേട്ടയാടുന്നതു് പക്ഷെ മനുഷ്യന്റെ ആദ്യത്തെ വന്യജീവിതത്തിന്റെ അവശിഷ്ട

ത്തെ കളഞ്ഞുപോകാതെ സൂക്ഷിക്കുന്നതിനോ മറ്റോ ആയിരിക്കാം. വൈദ്യാവശ്യത്തിലേയ്ക്കു് ഔഷധപദാർത്ഥങ്ങൾ എടുക്കുന്നതിനും ശരീരാവയവങ്ങളുടെ സ്വഭാവവും കൃത്യവും ഗ്രഹിക്കുന്നതിന്നായിട്ടും പക്ഷിമൃഗാദികളെ ഭയങ്കരമായ വിധത്തിൽ വേദനപ്പെടുത്തുകയും ഹിംസിക്കയും ചെയ്തുവരുന്നുണ്ടു്. രുചികരങ്ങളായ ഭക്ഷണപദാർത്ഥസമ്പാദനത്തിനായിട്ടുള്ള ഹിംസയ്ക്കാണെങ്കിൽ കണക്കുംകയ്യുമില്ല. വാഹനങ്ങൾക്കുപയോഗപ്പെടുത്തുന്ന കാള, കുതിര മുതലായവയോടും മററും മനുഷ്യർ നിഷ്ക്കരുണമായി പെരുമാറിവരുന്നതും അപൂർവമല്ല. ഇവയൊക്കെയും വർദ്ധിച്ചുവരുന്നതല്ലാതെ കുറയുന്നില്ലെന്നുള്ളതാണു് വ്യസനകരമായിട്ടുള്ളതു്. മനുഷ്യരിൽതന്നെ പരസ്പരഹിംസ വർദ്ധിച്ചിരിക്കുന്ന ഇക്കാലത്തു് ഇതിൽ അധികം അത്ഭുതപ്പെടുവാൻ കാരണമില്ല. ദൂരസ്ഥിതമായ ഭാവിയിലിരിക്കുന്ന സ്വാർത്ഥലാഭാർത്ഥം പ്രതിബന്ധങ്ങളെ തകർത്തുകൊണ്ടു ലോകത്തിന്റെ ഉത്ഥാനഹസ്തത്തോടുകൂടിയ ദ്രുതഗതിയിൽ ഇങ്ങനെയുള്ള ചില്ലറക്കാര്യങ്ങളെ ശ്രദ്ധിക്കുന്നതിനു സൗകര്യമില്ലല്ലോ. ശ്വാസോച്ഛ്വാസത്തിന്നു അല്പം ഇട കിട്ടുമ്പോൾ "ജന്തുഹിംസാനിരോധനസംഘം" "മൃഗാശ്ശുപത്രി" "സസ്യഭുൿസമാജം" "ജീവവിച്ഛേദന നിരോധനസംഘം" മുതലായവ ഏർപ്പെടുത്താതെയും ഇരിക്കുന്നില്ല. ജീവിതമത്സരം മൂത്തുവരുന്ന ഇക്കാലത്തു് ഇതിലധികം എന്താണു് ചെയ്യാൻകഴിയുന്നതു്? ലോകകാര്യങ്ങളിൽ മഗ്നചിത്തന്മാരായ മനുഷ്യരിൽ നിഷ്കളങ്കമായ ഭൂതദയ വളരെ അപൂർവമായിട്ടേ കാണ്മാൻ തരമുള്ളു. പക്ഷിമൃഗാദികളോടു മനുഷ്യന്നു് കർത്തവ്യകർമ്മമൊന്നുമില്ലെന്നാണു് പലരുടെയും അഭിപ്രായം. ജീവജാലങ്ങളുടെ അവകാശങ്ങൾക്കു് ഇവരു

ടെ സന്മാൎഗ്ഗനിയമത്തിൽ സ്ഥാനവുമില്ലായിരുന്നു. എന്നാൽ നാം ഇടപെടുന്ന ആളുകളോടു കൎത്തവ്യകൎമ്മം ഉണ്ടെങ്കിൽ അപ്രകാരമുള്ള ജീവജാലങ്ങളോടും ഉണ്ടായിരിക്കേണ്ടതാണു് ന്യായം. പക്ഷിമൃഗങ്ങളിൽ പലതും മനുഷ്യനു പലവിധത്തിൽ ഉപകരിക്കയും, മനുഷ്യനെ സ്നേഹിക്കയും, പലപ്പോഴും രക്ഷിക്കയും ചെയ്യുന്നുണ്ടു്. ഇവയിൽ ചിലതിനു മനുഷ്യരെക്കാൾ നന്ദിയും ഉണ്ടു്. ജീവസൃഷ്ടിയുടെ സോപാനപരമ്പരയിൽ ഉയൎന്നുവരുന്തോറും ഇവയിൽ വിശേഷബുദ്ധി ഏറെക്കുറെ പ്രകാശിച്ചും കാണുന്നുണ്ടു്. അതുകൊണ്ടു് ഇവയിൽ അതിന്റെ ബീജം നിഗൂഢമായിട്ടെങ്കിലും നിക്ഷേപിക്കപ്പെട്ടിട്ടുണ്ടെന്നു വേണം ഊഹിപ്പാൻ. ഇവയെല്ലാം, മനുഷ്യരും ഇതരജീവികളും തമ്മിലുള്ളതോ, ഉണ്ടെന്നു വിചാരിക്കുന്നതോ ആയ അപാര സമുദ്രത്തിന്റെ വിസ്താരം വളരെ കുറയ്ക്കുന്നുണ്ടു്. മനുഷ്യേതരജീവികൾക്കും ആത്മാവെന്നുള്ളതുണ്ടെന്നു് പുരാതന ഗ്രീസിലെ തത്വജ്ഞാനികൾ ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ടു്. മനുഷ്യന്റെ ആത്മാവു മരണാനന്തരം മൃഗശരീരത്തിൽ പ്രവേശിക്കുന്നുവെന്നു് ഒരു വകക്കാരും മനുഷ്യന്റേയും മൃഗങ്ങളുടേയും ആത്മാക്കൾ രണ്ടും ഒന്നുപോലെ സൎവ്വാന്തൎയ്യാമിയായി ലോകത്തെ സചേതനമാക്കി ഭരിക്കുന്ന പരമാത്മാവിന്റെ അംശമാണെന്നു മററു ചിലരും അഭിപ്രായപ്പെട്ടിട്ടുണ്ടു്. ഈ അഭിപ്രായംതന്നെ ഗീതയിൽ പല ദിക്കിലും സൂചിപ്പിച്ചിട്ടുണ്ടു്. "അഹമാത്മാ ഗുഡാകേശ സൎവ്വഭൂതാശയസ്ഥിത" "ജീവനം സൎവ്വഭൂതേഷു-അസ്മി-" "സമം പശ്യൻ ഹി സൎവ്വത്ര സമവസ്ഥിതമീശ്വരം." "സമം ഭൂതേഷു സൎവ്വേഷു, തിഷ്ഠന്തം പരമേശ്വരം" എന്നും മററും പറഞ്ഞുകാണുന്നു. പക്ഷിമൃഗാദികൾക്കു് മനുഷ്യരെ

പ്പോലെ ആത്മാവുണ്ടോ ഇല്ലയോ എന്ന് മനുഷ്യന്റെ ഇതേവരെയുള്ള പരിശോധനയുടെ ഫലത്തിൽനിന്നും തീൎമാനിക്കാൻ കഴിവില്ല. പ്രകൃതിയിൽ അസംഖ്യം രഹസ്യങ്ങൾ നിക്ഷിപ്തങ്ങളായിരിക്കയും അവയിൽ മനുഷ്യനു ഗ്രഹിക്കാൻ സാധിച്ചിട്ടുള്ളവ തുലോം തുച്ഛവുമായിരിക്കയും ചെയ്യുന്ന സ്ഥിതിക്ക്, ഇല്ലായെന്ന് എങ്ങനെയാണ് തീൎച്ചപ്പെടുത്തുന്നത്. എന്നാൽ അവയ്ക്കും മനുഷ്യനെപ്പോലെ സുഖദുഃഖങ്ങളും സ്നേഹദ്വേഷങ്ങളും മറ്റു പല വികാരങ്ങളും ചില വിചാരങ്ങളും ഉണ്ടെന്നുള്ളതിനു സംശയമില്ലല്ലോ. അതായത് മനുഷ്യാംശം അല്പമെങ്കിലും അവരിലും ഉണ്ടെന്ന് സമ്മതിക്കേണ്ടതായിരിക്കുന്നു. ഈശ്വരാംശം അവയിലുണ്ടെന്നു പ്രമാണങ്ങളും ഇരിക്കുന്നു. ഈ സ്ഥിതിക്ക് അവയെ നമ്മുടെ കൎത്തവ്യകൎമ്മങ്ങളുടെ വ്യാപ്തിയിൽനിന്നും ഒഴിക്കുന്നതിന്ന് എന്തവകാശമാണുള്ളതെന്ന് അറിഞ്ഞുകൂട. കൎത്തവ്യകൎമ്മത്തിന് സമതലത്തിലും മേല്പോട്ടും, കീഴ്പോട്ടും വ്യാപ്തിയുണ്ട്. ആ സ്ഥിതിക്കു അതിൽ തിൎയ്യക്യോനികളും ഉൾപ്പെടുന്നുണ്ടല്ലോ. ഇവയ്ക്ക് സൃഷ്ടിയിൽ ഉൾപ്പെടുന്നതിനും, ലോകത്തിൽ ജീവിക്കുന്നതിനും പ്രകൃതിദത്തമായ രണ്ടവകാശങ്ങൾ സിദ്ധിച്ചിട്ടുണ്ട്. നാം വിശേഷിച്ചൊരവകാശവും അവയ്ക്കു കൊടുത്തില്ലെങ്കിലും ഈ രണ്ട് അവകാശങ്ങളേയും അംഗീകരിക്കയോ നഷ്ടപ്പെടുത്താതിരിക്കയോ മാത്രം ചെയ്താൽ മതിയാകുമായിരുന്നു. ഇതരജീവികളുടെ ഹിംസമൂലം നമുക്കുണ്ടാകുന്ന സുഖം ഒരിക്കലും സുഖമല്ല. ഭൂതദയകൊണ്ട് അലിയാത്ത ഹൃദയം വിശേഷബുദ്ധിയുള്ള മനുഷ്യനു യോജിക്കുന്നതല്ല. സാൎവ്വത്രികമായ മൈത്രിയാണ് പ്രകൃതിയുടെ പരമോദ്ദേശ്യം. ഹിംസ ലോകത്തെ ഭിന്നിപ്പിക്കയും സ്നേഹം

ലോകത്തെ രഞ്ജിപ്പിക്കയുമാണു ചെയ്യുന്നതു്. അതുകൊണ്ടു ഇതിൽ ഏതിനെയാണു നാം അവലംബിക്കേണ്ടതെന്നു് തീർച്ചയാക്കാൻ പ്രയാസമില്ല. ഒരു കാലത്തു് "ബലംതന്നെ നീതി" ആയിരുന്നു എന്നു് പറയപ്പെട്ടിട്ടുണ്ടു്. നാം പരിഷ്കൃതന്മാർ എന്നു ഭാവിക്കുന്ന ഇക്കാലത്തും ഇതിനെ പാലിക്കുന്നതു യുക്തമല്ല.

ലോകത്തിൽ മനുഷ്യരെ പ്രേരിപ്പിക്കുന്നതായ ശക്തികൾ പ്രധാനമായി രണ്ടാണു്. ഒന്നു് "സ്വാർത്ഥത"യും മറ്റതു് "കർത്തവ്യബോധവു"മാണു്. ആദ്യം പറഞ്ഞതു് ഭോഗം, ദ്രവ്യം, അധികാരം, യശസ്സ് മുതലായവയെ കാര്യമാക്കി പ്രവർത്തിക്കുന്നു. രണ്ടാമത്തു് ഫലേച്ഛ കൂടാതെ ആന്തരാത്മാവിനാൽ നിർദ്ദേശിക്കപ്പെട്ട ധർമ്മങ്ങളെ അനുഷ്ഠിക്കുന്നു. ആദ്യം പറഞ്ഞ ശക്തി മനുഷ്യസ്വഭാവത്തിന്റെ നികൃഷ്ടാംശമെന്നും മറ്റതു് ഉൽകൃഷ്ടാംശമെന്നും പ്രതിപാദിക്കപ്പെടുന്നു. ലോകത്തിൽ യഥാർത്ഥമായ ഔന്നത്യം പ്രാപിക്കുന്നതിനു അത്യാവശ്യമായ ഗുണങ്ങൾ സ്വാർത്ഥപരിത്യാഗവും സ്വേച്ഛാവർജ്ജനവുമാണു്. ഭോഗവും ദ്രവ്യവും അധികാരാദിയും നമ്മെ ഭൂമിയോടു ബന്ധിക്കുന്നു. കർത്തവ്യകർമ്മമാകട്ടെ നമ്മെ അഭൗമമായ ഒരു ലോകത്തിലേക്കു ഉയർത്തുന്നു. അതുകൊണ്ടു് സകല ജീവികളോടും നമുക്കുള്ള കർത്തവ്യകർമ്മത്തെ സ്വാർത്ഥപരിത്യാഗത്തോടും സ്വേച്ഛാവർജ്ജനത്തോടും അനുഷ്ഠിക്കുന്നതാണു് നമുക്കു് അത്യന്തം ശ്രേയസ്കരമായിട്ടുള്ളതു്. ജീവികൾക്കു് ഏറ്റവും പ്രിയമായിട്ടുള്ളതു് ജീവനാണു്. നാം അതിനെ ആവശ്യമില്ലാതെയോ കേവലം നമ്മുടെ ഭൗതികസുഖത്തിനുവേണ്ടിയോ അപഹരിക്കുന്നതു് ഒരിക്കലും നീതീകരിക്കാമോ എന്നു് സംശയമാ

ണു്. പരമഹിംസ കൂടാതെയുള്ള സ്വഭാവഭേദങ്ങളും മനുഷ്യൎക്കു സുലഭങ്ങളായിരിക്കെ ഈ മഹാപാതകത്തെ തലയിൽ വലിച്ചുവയ്ക്കുന്നതു് എന്തിനാണെന്നു് നാം എല്ലാവരും ആലോചിക്കേണ്ട ഒരു സംഗതിയാണു്. "സാരങ്ങളായും നിസ്സാരങ്ങളായും ഉള്ള ജീവികളെ ആരൊരുവൻ പൂൎണ്ണമായി സ്നേഹിക്കുന്നുവോ അവനാണു ഉത്തമനായ ദൈവഭക്തൻ" എന്നു കവി പറഞ്ഞിട്ടുള്ളതു് എത്രയോ വാസ്തവമാണു്. എന്തുകൊണ്ടെന്നാൽ സകലത്തെയും സൃഷ്ടിച്ച ആ ജഗന്നിയന്താവുതന്നെ അദ്ദേഹത്തിന്റെ സൃഷ്ടിയിലുൾപ്പെട്ട സകല വസ്തുക്കളെയും ഒരുപോലെ സ്നേഹിക്കുന്നു. ഈ സാത്വികവും ദിവ്യവും പാവനവുമായ തത്വത്തിനു എതിരായി പ്രവൎത്തിക്കുന്നതിനു സൃഷ്ടിയുടെ ഒരംശം മാത്രമായ നാം ആരാണു്. മനുഷ്യൻ മനുഷ്യനായി ജനിച്ചതും മൃഗം മൃഗമായി ജനിച്ചതും ഒരാളുടെ യോഗ്യതയോ മററതിന്റെ അയോഗ്യതയോ കൊണ്ടല്ലാ. ഇവർ ഇരുകൂട്ടൎക്കും അതാതു സ്ഥാനം കല്പിച്ചിട്ടുള്ളതു സൃഷ്ടികൎത്താവുതന്നെയാണു്. അവർ അവരുടെ സ്ഥാനത്തെ അനീതികൊണ്ടു് വിലക്ഷണമാക്കാതെ പരിപാലിക്കയാണു് വേണ്ടതു്. നാം എല്ലായ്പോഴും ഇതു ഓൎമ്മിച്ചു പ്രവൎത്തിച്ചാൽ തരക്കേടില്ല.

"മയി സൎവ്വമിദം പ്രോതം
സൂത്രേ മണിഗണാ ഇവ"

---

## ൫൪. രാമായണത്തിൽനിന്നും ഒരു ഏടു്.

# വാത്മീകി.

ഭാരതീയരായ നാം നമ്മുടെ ലക്കില്ലാത്ത ഓട്ടത്തിനിടയ്ക്കു ഒന്നു തിരിഞ്ഞു പിന്നോട്ടു നോക്കുന്നതായാൽ, ഇരു

ട്ടിൽ നക്ഷത്രങ്ങളെന്നപോലെ ഉൽകൃഷ്ടാദർശങ്ങൾ മിന്നിമിന്നി സ്ഥിതിചെയ്യുന്നതായി കാണാവുന്നതാണ്. ഈ ആദർശതാരങ്ങൾ ഒരു കാലത്തു ജീവിതാധ്വഗന്മാരായ നമ്മുടെ പൂർവികന്മാർക്ക് നേർവഴികാണിച്ച് സഹായിച്ചിട്ടുള്ളവയാണെന്ന് നാം ഇപ്പോഴും ഓർമ്മിക്കുന്നുണ്ടോ എന്ന സംശയമാണ്. പാശ്ചാത്യപരിഷ്കാരഗന്ധവാഹസ്പർശം ഏററ് ആനന്ദിക്കുന്ന നമുക്ക് നക്ഷത്രം എണ്ണുന്നതിനു എവിടെയാണ് സമയം? എന്നാൽ നാം ഒരു സംഗതി ഓർമ്മിക്കേണ്ടതാണ്. പരിഷ്കാരം എന്നുള്ളതു ഇന്നു മുളച്ചുണ്ടായ ഒരു വസ്തുവായിരിക്കാൻ തരമില്ല. അതു് ആദ്യകാലം മുതൽക്ക് നമ്മുടെ പൂർവ്വന്മാർ സഞ്ചയിച്ച അനുഭവജ്ഞാനത്തിന്റെയും അവർ ഉപയോഗിച്ച ആലോചനാശക്തിയുടേയും അവർ ചെയ്ത പ്രകൃതിപരീക്ഷണത്തിന്റെയും അവർക്കു ലഭിച്ച ദിവ്യാനുഗ്രഹങ്ങളുടേയും ഫലസമുച്ചയമാണെന്ന് പറയേണ്ടതായിരിക്കുന്നു. അതുകൊണ്ട് നമ്മുടെ ശ്രദ്ധ ഭൂതകാലപ്രദേശത്തിൽ പ്രശോഭിതങ്ങളായി വർത്തിക്കുന്ന വിശിഷ്ടാദർശങ്ങളിൽ പതിപ്പിക്കുന്നതു് അസ്ഥാനത്തിലാകുമെന്നു തോന്നുന്നില്ല.

ലോകജീവിതം രണ്ടുവിധമാണ്. ദുഷ്ടജീവിതമെന്നൊന്നും, ശിഷ്ടജീവിതമെന്ന് മറെറാന്നുമുണ്ട്. മനുഷ്യജീവിതത്തിലുള്ള നികൃഷ്ടാംശം ഉൽകൃഷ്ടാംശം ഇവ രണ്ടുമാണ് അതാതു ജീവിതങ്ങൾക്ക് അടിസ്ഥാനമായിരിക്കുന്നതു്. ഈ രണ്ടുതരം ജീവിതങ്ങൾക്കുമദ്ധ്യേയുള്ള അതിര് അലംഘനീയമല്ലെന്നുള്ളതിനും സംശയമില്ല. അതിനു പല ദൃഷ്ടാന്തങ്ങളുമുണ്ട്. എല്ലാ മനുഷ്യരുടെ ഉള്ളിലും മനസ്സാക്ഷി അല്ലെങ്കിൽ "അന്തരാത്മാ"വെന്നുള്ള ഒരു ദിവ്യശക്തിയുണ്ട്. എന്നാൽ ഇതു് വിദ്യാഭ്യാസത്തിന്റെ അഭാവം

കൊണ്ടോ, ദുർഭാവംകൊണ്ടോ, മറേറാ, പലപ്പോഴും മേഘച്ഛന്നനായ സൂര്യനെപ്പോലെ മറഞ്ഞുകിടക്കുന്നു. എങ്കിലും, അതു ഒരിക്കലും നശിക്കുന്നതല്ല. അവസരം ലഭിക്കുമ്പോൾ ഇതു് മേഘമുക്തനായ സൂര്യനെപ്പോലെ തെളിഞ്ഞുപ്രകാശിക്കുന്നു. ഏതു ദുഷ്കർമ്മം ചെയ്യുമ്പോഴും, മനസ്സാക്ഷി ഉള്ളിൽനിന്നും ഒരു നിരോധനാജ്ഞ നൽകാതിരിക്കയില്ല. എന്നാൽ മനുഷ്യൻ കാമക്രോധാദികളുടെ വിഷലഹരിനിമിത്തം ഈ ശാസനയെ വകവെയ്ക്കാതെ പല കൃത്യങ്ങളും കാട്ടിക്കൂട്ടുന്നു. എന്നാൽ ഈ ആജ്ഞാലംഘനത്തിന് അനന്തരം പശ്ചാത്താപരൂപത്തിൽ കഠിനമായ ശിക്ഷയും അനുഭവിക്കുന്നു. പശ്ചാത്താപം എന്നുള്ളതു് സ്വഭാവത്തിന്റെ ദുഷ്ടാംശത്തെ, അഗ്നിയാൽ സ്വർണ്ണത്തിന്റെ ശ്യാമികയെ എന്നപോലെ, ദൂരീകരിച്ചു് പരിശുദ്ധമാക്കുന്ന ഒരു അന്തർഅഗ്നിതന്നെയാണു്. എന്തെല്ലാം ദൌഷ്ട്യം സ്വഭാവത്തെ ബാധിച്ചിരുന്നാലും അതു് പശ്ചാത്താപാഗ്നിയിൽ ദഹിച്ചുപോകുന്നു. ദീർഘമായ ദുഷ്ടജീവിതത്തിൽനിന്നും ശിഷ്ടജീവിതം അവലംബിക്കുന്ന ഒരു മനുഷ്യന് ക്രമതലായ ആത്മജ്ഞാനം ഉണ്ടാകുമെന്നുള്ളതിനും സംശയം ഇല്ല. ജീവിതത്തിലുള്ള ഗർത്തങ്ങളിലെല്ലാം സഞ്ചരിച്ചു് കരകേറുന്ന മനുഷ്യന് ജീവിതത്തെ സംബന്ധിച്ചു്, ഇതരന്മാരെക്കാൾ ജ്ഞാനം ലഭിക്കുന്നതിനും തന്നെപ്പററി സൂക്ഷ്മമായ ബോധം ഉണ്ടാകുന്നതിനും സൌകര്യം ഉണ്ടു്. വാല്മീകിയുടെ ·വല്മീകത്തിലുണ്ടായ ദീർഘവാസം വിശുദ്ധമായ പശ്ചാത്താപകാലമായിരുന്നു. ഇതു് ദുഷ്ടജീവിതത്തിന്റേയും ശിഷ്ടജീവിതത്തിന്റേയും മദ്ധ്യേയുള്ള ഒരദ്ധ്യാത്മചിന്താഘട്ടമായിരുന്നു. ദുഷ്പ്രവൃത്തികൊണ്ടു് നഷ്ടപ്പെട്ടുപോയ ആത്മജ്ഞാനത്തെ നിവൃത്തികൊണ്ടു് (മൗനം ധ്യാ

നാം മുതലായവകൊണ്ടു്) സഞ്ചയിക്കയാണു് ഇക്കാലത്തു് അദ്ദേഹം ചെയ്തതു്. നികൃഷ്ടമായ കൈരാതവൃത്തിയിൽ നിന്നും അദ്ദേഹം എന്തുമാത്രം ഉയൎന്നുവെന്നു് അദ്ദേഹത്തിന്റെ ചരിത്രം വായിക്കുന്നവൎക്കു് ഗ്രഹിക്കാവുന്നതാണു്. എത്രതന്നെ നികൃഷ്ടനായ മനുഷ്യനും തന്റെ ജീവിതത്തിൽ ഇടയ്ക്കിടെ അനുഗ്രഹീതങ്ങളായ അവസരങ്ങൾ ലഭിക്കാതിരിക്കയില്ല. പക്ഷെ അവ മിന്നൽപോലെ അപ്രതീക്ഷിതങ്ങളും ക്ഷണികങ്ങളുമായിരുന്നുവെന്നു് വന്നേയ്ക്കാം. അവയെ വിട്ടുകളയാതെ ഉപയോഗപ്പെടുത്തുന്നതിനാണു് മനുഷ്യർ ജാഗരൂകന്മാരായിരിക്കേണ്ടതു്. സപ്തമുനികൾ വാല്മീകിക്കുപദേശിച്ച ചോദ്യവും അതിനു തന്റെ കുടുംബാംഗങ്ങളിൽനിന്നും ലഭിച്ച മറുപടിയും അദ്ദേഹത്തിന്റെ ഉള്ളിൽ വിജ്ഞാനസൂൎയ്യോദയത്തിനു് ഹേതുവായിഭവിച്ചു. വ്യത്യസ്താക്ഷരപൂൎവ്വകമായ "രാമ"നാമജപവും മനസ്സിനു് ഏകാഗ്രത നൽകുന്നതിനു് സഹായമായിത്തീൎന്നു. വല്മീകത്തിന്റെ ഉള്ളിൽനിന്നും നിൎഗ്ഗമിച്ചതുകൊണ്ടു് ഒരു ദ്വിതീയജന്മം സിദ്ധിച്ചു എന്നു പറയാം. സൽസംഗമം കൊണ്ടുണ്ടാകാവുന്ന ഫലവും ഇദ്ദേഹത്തിനു ലഭിച്ചു. ഇങ്ങനെ സംഭവിച്ചില്ലായെങ്കിൽ നമുക്കു് അതിവിശിഷ്ടനും, ബ്രഹ്മജ്ഞാനിയും, ഒരു മഹാലോകകവിയും, ഒരു നിസ്തുല്യമായ സാഹിത്യമുക്താഫലവും, ഒരു ഉൽകൃഷ്ടാദൎശരത്നാകരവും നഷ്ടമായിപ്പോകുമായിരുന്നു. അദ്ദേഹത്തിന്റെ ജീവചരിത്രം സംക്ഷേപമായി ഇവിടെ ചേൎക്കുന്നു. ഇതിൽനിന്നുള്ള പാഠം വായനക്കാർ ചിന്താവിഷയമാക്കുമെന്നു് വിശ്വസിക്കുന്നു.

പണ്ടു് ചിത്രകൂടാദ്രിയുടെ സമീപത്തുള്ള വനത്തിൽ ഒരു ബ്രാഹ്മണൻ വസിച്ചിരുന്നു. ഇദ്ദേഹം ജന്മംകൊണ്ടു്

ബ്രാഹ്മണനായിരുന്നുവെങ്കിലും വൃത്തികൊണ്ട് കിരാതനായിട്ടാണ് കഴിഞ്ഞുവന്നതു്. തന്റെ കുലാചാരം പരിത്യജിച്ച്, കിരാതന്മാരോടുകൂടി സഹവാസം ചെയ്കയും ചൌൎയ്യംകൊണ്ടുപജീവിക്കയും ചെയ്തുവന്നു. ഇദ്ദേഹത്തിനു ഈ വൎഗ്ഗത്തിലുൾപ്പെട്ട ഒരു ഭാൎയ്യയും അതിൽ ഒട്ടേറെ സന്താനങ്ങളുമുണ്ടായിരുന്നു. ദിവസവും വില്ലുംഅമ്പും ധരിച്ച് കിരാതന്മാരുമായി കാട്ടിൽസഞ്ചരിച്ച് തന്റെ ദ്വിജത്വം തീരെ മറന്നു, പാന്ഥന്മാരെ ഉപദ്രവിച്ച് അവരുടെ വസ്ത്രാദികൾ അപഹരിക്കയും മററു ജന്തുക്കളെ ഹിംസിക്കയും ചെയ്തുവന്നു. ഈ വിധത്തിലാണ് തന്റെ കുടുംബം പുലൎത്തിവന്നതു്. ഇങ്ങിനെ സഞ്ചരിക്കുന്ന കാലത്തു ഒരു ദിവസം സപ്തമുനികൾ എവിടെയോ പോകുന്നതിനായി ആ വഴിയെ വന്നു. ഇവരെ കണ്ടയുടനെ ഈ കിരാതചോരൻ ഇന്നു നല്ലതരമാണെന്നുകരുതി ഇവരുടെ പിറകെ ഓടിയെത്തി. മദ്ധ്യാഹ്നമാൎത്താണ്ഡതേജസ്സ്വരൂപികളായ ഇവർ. ഇവൻ നിൎഭയം ഓടി എത്തുന്നതിനെകണ്ടു് അല്പം സംഭ്രമത്തോടുകൂടി കിരാതനോടിങ്ങനെ ചോദിച്ചു. "ഹേ! ദുഷ്ടാ! നീ എന്താണു ചെയ്വാൻ പോകുന്നതു്? പരമാൎത്ഥം ഞങ്ങളോടുപറഞ്ഞാൽ വല്ലതും നിവൃത്തിയുണ്ടാക്കാം." "എനിക്കു ഭാൎയ്യയും പുത്രന്മാരുമുണ്ടു്. അവർ ഇപ്പോൾ വിശപ്പുകൊണ്ടു് വളരെ വലഞ്ഞിരിക്കയാണു്. ഞാൻ വേണം അവൎക്കു ആഹാരം സമ്പാദിച്ചുകൊടുക്കുവാൻ. ഇതിനു വേണ്ടി നിത്യവും ഞാൻ വഴിപോക്കരോടുള്ളതൊക്കെയും പിടിച്ചുപറിച്ച് കൊണ്ടുചെന്നു കൊടുക്കുക പതിവാണു്. നിങ്ങളോടു വല്ലതും കൈക്കലാക്കാമെന്നു വിചാരിച്ചാണു് ഓടിയെത്തിയതു്" എന്നു കിരാതൻ മറുപടിപറഞ്ഞു. ഇതുകേട്ട് മുനിവരന്മാർ സസ്മിതം ഇങ്ങനെപറഞ്ഞു. "എ

ന്നാൽ നീ ഞങ്ങൾ പറയുന്നതുപോലെ ചെയ്യുക. നീ ഉടനെ പോയി നിന്റെ കുടുംബത്തോടു ഒന്നു ചോദിച്ചറിഞ്ഞു ഉടനെ വരണം.

നിങ്ങളെച്ചൊല്ലി ഞാൻ ചെയ്യുന്ന പാപങ്ങൾ
നിങ്ങൾക്കൂടെപ്പകുത്തൊട്ടു വാങ്ങീടുമോ?

ഇങ്ങനെ ചോദിച്ചറിഞ്ഞു മടങ്ങിവരുന്നതുവരെ ഞങ്ങൾ ഈ സ്ഥലത്തുതന്നെ നില്ക്കാം. സംശയം വേണ്ടാ." ഇതു കേട്ട് കിരാതൻ തന്റെ ഭാര്യ്യാപുത്രാദികളെ വിളിച്ച് മഹർഷിമാർ പറഞ്ഞതുപോലെ ചോദിച്ചു. അവർ ഇങ്ങനെയാണ് പറഞ്ഞതു്.

"പാപം തവൈവ തൽസർവ്വം
വയം തു ഫലഭാഗിനഃ"

ഇതുകേട്ട് ജാതിനിർവ്വേദനായ കിരാതൻ വളരെ വ്യസനിച്ചുംകൊണ്ട് മടങ്ങിവന്നു വില്ലുംശരവും ദൂരെക്കളഞ്ഞു് മഹർഷിമാരെ സാഷ്ടാംഗം നമസ്കരിച്ച് ഇങ്ങനെ പ്രാർത്ഥിച്ചു:-

"രക്ഷധ്വം മാം മുനിശ്രേഷ്ഠാ
ഗച്ഛന്തം നിരയാർണ്ണവം"

മുനിമാർ ഇതുകണ്ട് "ഹേ! ഉത്ഥാനംചെയ്താലും. അങ്ങേയ്ക്കു ഭദ്രം. സൽസംഗമംകൊണ്ടുള്ള ഫലം ഇന്ന് അങ്ങേയ്ക്കു സിദ്ധിച്ചു. ഇന്നുതന്നെ ഞങ്ങൾ അങ്ങേയ്ക്കൊരുപദേശം തരാം. അങ്ങേയ്ക്കു അതുകൊണ്ടുതന്നെ ഗതിവരും സംശയമില്ലാ" ഇത്രയുംപറഞ്ഞു് അവർ തങ്ങളിൽ ആലോചിച്ചു. ഇവൻ ദുർവൃത്തനാണ്. ഇവനെ ഉപേക്ഷിക്കേണ്ടതാണെങ്കിലും രക്ഷിക്കണമെന്നു പ്രാർത്ഥിച്ചവനെ എത്ര ദുഷ്ടനായാലും കൈവിട്ടുകളയാൻപാടില്ല. ഇവന് എന്തെങ്കിലും മോക്ഷമാർഗ്ഗോപദേശംചെയ്തു രക്ഷിക്കണമെന്നുറച്ച്

ശ്രീരാമനാമം വ്യത്യസ്താക്ഷരപൂർവ്വകമായി ഇങ്ങനെ ഉപദേശിച്ചു. സദാ ഏകാഗ്രമനസ്സോടുകൂടി "മരാ മരാ എന്നിങ്ങനെ ജപിച്ചുകൊണ്ട് ഞങ്ങൾ തിരിച്ചുവരുന്നതുവരെ ഇവിടെത്തന്നെയിരിക്കണം." ഇത്രയും പറഞ്ഞുംവച്ച് മഹർഷിമാർ മറഞ്ഞു. ഇതനുസരിച്ചു കിരാതൻ മരാ, മരാ, എന്നുതന്നെ സദാ ജപിച്ചുകൊണ്ട് ഏകാഗ്രചിത്തനായി തന്നെത്താൻമറന്നു വളരെനാൾ അവിടെയിരുന്നു. നിശ്ചലനായിരുന്നതുകൊണ്ട് ദേഹംമുഴുവനും പുററുകൊണ്ടു മൂടിപ്പോയി. വളരെക്കാലം കഴിഞ്ഞു് മഹർഷിമാർ ഈ സ്ഥലത്തുവന്നു "ഇനി നിഷ്ക്രമിക്ക" എന്നു കിരാതനോടു പറഞ്ഞു. കിരാതൻ ഉടൻതന്നെ വല്മീകത്തിൻെറ ഉള്ളിൽനിന്നും നിർഗ്ഗമിച്ചു. അന്നുമുതൽ കിരാതന് വാത്മീകി എന്നു പേരും കല്പിച്ചു. മഹർഷിമാർ കിരാതനു വേണ്ടുന്ന അനുഗ്രഹങ്ങൾ നൽകി മടങ്ങിപ്പോയി. ഇദ്ദേഹമാണ് രാമായണകർത്താവും ആമ്നായവേദിയും ബ്രഹ്മജ്ഞനുമായ വാല്മീകിമഹർഷി. നിഷ്കളങ്കമായ പശ്ചാത്താപവും ഭക്തിപൂർവ്വകമായ ഭഗവൽസേവയുംകൊണ്ടു് പാപസഞ്ചയം ദഹിപ്പിക്കാമെന്നുള്ളതിന് ഇദ്ദേഹം ഒരു ഉത്തമദൃഷ്ടാന്തമാണ്. ശ്രീരാമൻ ചിത്രകൂടത്തിങ്കൽ ചെന്ന സമയം ഇദ്ദേഹത്തെ സന്ദശിക്കയും തനിക്കു അവിടെ സീതയോടുകൂടി സുഖവാസം ചെയ്യുന്നതിന് ഒരു സ്ഥലം കാണിച്ചുകൊടുക്കണമെന്നപേക്ഷിക്കയുംചെയ്തു. ഇതിന് ഇദ്ദേഹം നൽകിയ ഉത്തരം ഒരു ഉത്തമമായ അദ്ധ്യാത്മപാഠമായിത്തന്നെ ഗണിക്കണം. അതിൻെറ ദൈർഘ്യംകൊണ്ടു് അതിനെ ഇവിടെ ഉദ്ധരിക്കുന്നില്ല. അതിൻെറ അവസാനഭാഗം മാത്രം ഇവിടെ ചേർക്കുന്നു.

നിരന്തരാഭ്യാസദൃഢീകൃതാത്മനാം
തൽപാദസേവാ പരിനിഷ്ഠിതാനാം

ത്വന്നാമകീൎത്ത്യാ ഹതകന്മഷാണാം
സീതാസമേതസ്യ ഗൃഹം ഹൃദബ്ജേ

ലോകാപവാദത്തെ ഭയന്ന് ശ്രീരാമൻ സീതയെ പരിത്യജിച്ച അവസരത്തിൽ ഗൎഭിണിയായ ആ സതിയെ സ്വകീയാശ്രമത്തിൽ കൊണ്ടുപോയി സംരക്ഷിക്കയും അവിടെ വച്ച് ജാതന്മാരായ ബാലന്മാരെ വിദ്യ അഭ്യസിപ്പിക്കയും രാമായണപ്രബന്ധം ഉണ്ടാക്കി ഇവരെക്കൊണ്ട് രാജസദസ്സിൽ ഗാനം ചെയ്യിപ്പിച്ചതും ഒടുവിൽ ഇവർ രാജപുത്രന്മാരെന്ന് ധരിപ്പിച്ച് രാജാവിങ്കൽ സമൎപ്പിച്ചതും ഇദ്ദേഹം തന്നെയാണ്. സീതയെ വീണ്ടും രാജസന്നിധിയിൽ ആനയിച്ചതും ഈ വാല്മീകിമഹൎഷിതന്നെയാണ്. ചോരനായ കിരാതൻ എവിടെ? ബ്രഹ്മജ്ഞനായ മഹൎഷി എവിടെ? രണ്ടും ഒന്നുതന്നെയാണെന്നു പറയുമ്പോൾ ആരാണ് വിസ്മയിക്കാത്തത്.?

---

## ൨൫. വിദ്യാൎത്ഥികളുടെ ശരീരസ്ഥിതി.

"ഒരു ബലഹീനമായ ശരീരം നമ്മെ ഭരിക്കുന്നു.
ഒരു ബലമുള്ള ശരീരം നമ്മെ വണങ്ങുന്നു."
(റൊസ്സൊ)

വിദ്യാൎത്ഥികളുടെ ഗാത്രപുഷ്ടിക്കും ആരോഗ്യത്തിനും അനുകൂലങ്ങളായ വ്യവസ്ഥകൾ എല്ലാ വിദ്യാലയങ്ങളിലും ഏൎപ്പെടുത്തേണ്ടതു് ഒരു ഗൌരവമേറിയ സംഗതിയാണെന്നു വിദ്യാഭ്യാസപ്രവൎത്തകന്മാർ എല്ലാവരും സമ്മതിക്കുന്നതാ-

ണ്ട്. എല്ലാ ശക്തികൾക്കും അടിസ്ഥാനം കായികശക്തിയാണ്. "ശരീരമാദ്യം ഖലുധർമ്മസാധനം" എന്നു പറഞ്ഞിട്ടുള്ളതിന്റെ സൂക്ഷ്മാർത്ഥം ഇതാണ്. മസ്തികം (തലച്ചോറു) ശരീരത്തിന്റെ ഒരു പ്രധാനഭാഗമാണ്. ബുദ്ധിയുടെ സ്ഥാനം ഇവിടെ ആണെന്നാണ് വിചാരിക്കപ്പെട്ടിരിക്കുന്നതു്. ഇതിന്റെ ഉന്മേഷം, വികസനം, ആരോഗ്യസ്ഥിതി ഇവ ശരീരത്തിന്റെ ഉന്മേഷം, വളച്ച് ആരോഗ്യം ഇവകളെ പ്രധാനമായി ആശ്രയിച്ചിരിക്കുന്നു. അതുകൊണ്ടു് വിദ്യാർത്ഥികളുടെ ശരീരസ്ഥിതി നമ്മുടെ പ്രഥമശ്രദ്ധയെ അർഹിക്കേണ്ടതാകുന്നു. അവരുടെ ശരീരാവയവങ്ങളെ പോഷിപ്പിക്കുന്നതിനും ദൃഢീകരിക്കുന്നതിനും വ്യായാമപരിശീലനം അത്യാവശ്യമാണ്. ഇതുകൂടാതെ വിദ്യാലയങ്ങളിലെ സകല വ്യവസ്ഥകളും ശരീരദാർഢ്യത്തിനും പുഷ്ടിക്കും അനുകൂലമായിരിക്കേണ്ടതുമാണ്. ഇതു് വിദ്യാഭ്യാസപ്രവർത്തകന്മാരുടേയും അദ്ധ്യാപകന്മാരുടേയും ചുമതലയാണ്. എന്നാൽ ഇതു ഒരു നിസ്സാരമായ ചുമതലയും അല്ല. അടുത്ത ഭാവിയിൽ ലോകകാര്യധുരന്ധരന്മാരായിരിപ്പാൻ പോകുന്ന ഇവർക്ക് ഈ ലോകയാത്രയിൽ വേണ്ടതായ പാഥേയം സമ്പാദിച്ചുകൊടുക്കേണ്ടതു് ഒരു ചില്ലറയായ ചുമതലയാണെന്ന് പറഞ്ഞുകൂട. ഇതിലേയ്ക്കു് വേണ്ടതായ ചില പ്രധാന സംഗതികളെ ഇവിടെ പ്രസ്താവിക്കുന്നു.

ആദ്യമായി കെട്ടിടങ്ങളെ സംബന്ധിച്ചാണ് പറയേണ്ടിയിരിക്കുന്നതു്. കെട്ടിടത്തിന്റെ ഉറപ്പോ ഭംഗിയോ മാത്രം നോക്കിയാൽപോരാ. ഇവ അപ്രധാനങ്ങളായ കാര്യങ്ങളാണ്. കെട്ടിടങ്ങൾ വിശാലങ്ങളും വായുവും വെളിച്ചവും ധാരാളം പ്രവേശിക്കുന്നതിന് സൗകര്യമുള്ളവയും ആയിരിക്കണം. വിദ്യാർത്ഥികളുടെ ഉള്ളിലെന്നപോലെ വിദ്യാ

ലയങ്ങളുടെ ഉള്ളിലും വെളിച്ചമുണ്ടായിരിക്കേണ്ടതു് അത്യാവശ്യമാണു്. എന്നാൽ ഇപ്പോൾ ഇവിടെയുള്ള ചില വിദ്യാലയങ്ങൾ ഇവ രണ്ടിനും പ്രവേശനം അനുവദിക്കുന്നതിനു് വളരെ വൈമുഖ്യം ഉണ്ടെന്നു് തോന്നുന്ന വിധത്തിലാണു് കാണപ്പെടുന്നതു്. ക്ലാസ്സുമുറികളിൽ വിദ്യാർത്ഥികൾക്കു സൌകര്യമായിരിക്കുന്നതിനുള്ള സ്ഥലം കൂടാതെ, അത്രയും ഒഴിഞ്ഞസ്ഥലംകൂടി ഉണ്ടായിരിക്കണം. ശുദ്ധവായുവിന്നു് പ്രവേശനത്തിനും, ദൂഷിച്ചവായുവിനു് നിർഗ്ഗമനത്തിനും ധാരാളം വഴിയുണ്ടായിരിക്കത്തക്കവണ്ണം ഗവാക്ഷങ്ങളും കവാടങ്ങളും അത്യാവശ്യമാണു്. ഇതെല്ലാവരും സമ്മതിക്കുന്നകാര്യമാണെങ്കിലും ഇതിൽ വേണ്ടതായ ശ്രദ്ധ പതിച്ചു കാണുന്നില്ല. ഇതുകൂടാതെ വിദ്യാർത്ഥികൾക്കിരിപ്പാനുള്ള ബെഞ്ചുകളും എഴുത്തുമേശകളും മററും അവരുടെ ശരീരത്തിന്റെ സ്വാഭാവികസ്ഥിതിയെ ബാധിക്കാത്തവിധത്തിൽ സൌകര്യയന്ത്രങ്ങളായിരിക്കേണ്ടതാണു്. പാഠസമയങ്ങളിൽ ഏറക്കുറെ നിയന്ത്രിക്കപ്പെട്ടിരിക്കുന്ന സ്വാഭാവികചേഷ്ടകൾക്കു് വ്യാപാരസൌകര്യം നൽകുന്നതിനു് ഓരോ പാഠാവസാനത്തിൽ വിദ്യാർത്ഥികളെ വെളിക്കു വിടേണ്ടതും ആവശ്യമാണു്. ഇങ്ങനെ ചെയ്യുന്നതുകൊണ്ടു് ശുദ്ധവായു ശ്വസിക്കുന്നതിനും മനസ്സിനു് ഉന്മേഷം ജനിപ്പിക്കുന്നതിനും സൌകര്യം ലഭിക്കുന്നു. ബാലവിദ്യാർത്ഥികളുടെ കാര്യത്തിലാണു് ഇതു പ്രത്യേകം ശ്രദ്ധിക്കേണ്ടതു്. കൂടക്കൂടെ വിദ്യാർത്ഥികളുടെ ദേഹസ്ഥിതി പരിശോധിക്കുന്നതിനു് പ്രത്യേകം ഏർപ്പാടുണ്ടായിരിക്കേണ്ടതും ആവശ്യംതന്നെയാണു്. ഇതു് ഇപ്പോൾ പലദേശങ്ങളിലും സ്ഥലങ്ങളിലും നടപ്പായിവരുന്നുണ്ടു്. രോഗങ്ങൾ പകരുന്നതിനു് അനേകം ബാലന്മാർ ഒന്നിച്ചിരിക്കുന്ന വിദ്യാലയങ്ങളിൽ വളരെ എളുപ്പമു

ണ്ടു്. അങ്ങിനെയുള്ള രോഗങ്ങളേയോ, രോഗബീജങ്ങളെയോ, ലക്ഷണങ്ങളേയോ കണ്ടുപിടിക്കുന്നതിനാകട്ടെ, നിവാരണമാർഗ്ഗം ഉപയോഗിക്കുന്നതിനാകട്ടെ അദ്ധ്യാപകന്മാർ സാധിക്കയില്ല. ഇതിലേയ്ക്കു പ്രത്യേകം വിദഗ്ദ്ധന്മാർതന്നെ വേണം. വിദ്യാർത്ഥികളുടെ ശുചിത്വത്തെപ്പററിയും പ്രത്യേകം നിഷ്കർഷ ചെയ്യേണ്ടതാണ്. അശുചിയാണല്ലൊ രോഗോല്പാദനത്തിന് പ്രധാനകാരണം. ഇതു അദ്ധ്യാപകന്മാർ മിക്കവാറും സാധിക്കാവുന്ന കാര്യമാണ്. അമേരിക്കൻ വിദ്യാലയങ്ങളിൽ സ്നാനത്തിനും നീന്തുന്നതിനും വേണ്ട സൗകര്യങ്ങളും ഉള്ളതായി അറിയുന്നു.

വിദ്യാലയങ്ങളിൽ വ്യായാമത്തിനുവേണ്ട സൗകര്യങ്ങളും ഇപ്പോഴും ചെയ്തുവരുന്നുണ്ട്. എന്നാൽ ഈവക സൗകര്യങ്ങളെ ഉപയോഗപ്പെടുത്തുന്ന വിദ്യാർത്ഥികൾ അധികം ഉണ്ടോ എന്നു സംശയമാണ്. വ്യായാമം കേവലം ഒരു ജോലിയായിട്ടല്ലാ വിചാരിക്കേണ്ടതു്. അതു് ഒരു വിനോദമായിത്തന്നെയിരിക്കണം. ഇപ്രകാരമായിരുന്നാൽ മാത്രമെ വിദ്യാർത്ഥികൾ സ്വയമേവ അതിൽ പ്രവേശിക്കയുള്ളു. അതിന്റെ ഉദ്ദിഷ്ടഫലവും ലഭിക്കയുള്ളു. വ്യായാമങ്ങൾ പ്രധാനമായി ശരീരാവയവങ്ങളെ ചലിപ്പിക്കുന്നതും വ്യാപരിപ്പിക്കുന്നതുമായിരിക്കുന്നതുകൂടാതെ രക്തസഞ്ചാരത്തേയും ശ്വാസോച്ഛ്വാസത്തേയും സഹായിക്കുന്നവയുംകൂടിയായിരിക്കേണ്ടതാണ്. ഇവരണ്ടുമാണ് ആരോഗ്യത്തിന്റെ അടിസ്ഥാനങ്ങൾ. പലവിധമായ പന്തുകളി, ഓട്ടം, കവാത്തു്, ചാട്ടം ഇവ ഇതിലേയ്ക്കു് ഏററവും ഉതകുന്നതായ വ്യായാമങ്ങളാണ്. വിദ്യാലയജീവിതത്തിലുള്ള കൃത്രിമ വ്യവസ്ഥകൾക്കു ഒരു പരിഹാരമായി ഇടയ്ക്കിടെ ഇപ്രകാരം വിനോദസമ്മിളിതങ്ങളായ വ്യായാമങ്ങളും ഉ

ണ്ടായിരിക്കേണ്ടതു് അത്യാവശ്യമാണു്. ഹൃദയവും ശ്വാസധമനിയും അവയുടെ കൃത്യങ്ങളെ ശരിയായി ചെയ്യുന്നതിന്നു് ശരീരത്തിന്റെ ഊൎദ്ധ്വാവയവങ്ങളുടെ വ്യായാമം വേണ്ടിയിരിക്കുന്നു. എന്നാൽ ഇവയൊക്കെയും മിതമായിരിക്കേണ്ടതാണെന്നു പ്രത്യേകം പറയേണ്ട ആവശ്യം ഇല്ലല്ലോ. അമിതമായ വ്യായാമംകൊണ്ടു് ശരീരത്തിന്നും ശരീരാവയവങ്ങൾക്കും കേടു പററുവാൻ ഇടയുണ്ടെന്നുള്ളതു് ഓൎമ്മിക്കേണ്ടതാണു്. പല വിദ്യാൎത്ഥികൾക്കും ഇപ്രകാരമുള്ള അനുഭവം ഉണ്ടായിട്ടുണ്ടു്. എല്ലാ വസ്തുക്കൾക്കും ഉപയോഗവും ദുരുപയോഗവും ഉണ്ടു്. വ്യായാമം ഇതിന്നു വ്യത്യസ്തമല്ല.

വിദ്യാലയങ്ങളോടു ചേൎന്നു് തോട്ടങ്ങൾ എടുത്തു് അവയിൽ പൂച്ചെടികളും മററും നട്ടു നനയ്ക്കുന്നതും ഒരു നല്ലതായ വ്യായാമവും വിനോദവും ആണു്. വിദ്യാൎത്ഥികൾക്കു് ഈ വിഷയത്തിൽ പ്രത്യേകം താല്പൎയ്യമുള്ളതായി കാണപ്പെടുന്നുണ്ടു്. മേല്പറഞ്ഞ വിധമെല്ലാം വിദ്യാൎത്ഥികളെ ശീലിപ്പിക്കുന്നതായിരുന്നാൽ അവർ അരോഗദൃഢഗാത്രന്മാരായിത്തീൎന്നു് ഭാവിയിൽ അവരുടെ പൌരകൃത്യങ്ങളെ ശരിയായ വിധത്തിൽ നിൎവ്വഹിച്ചു് മനുഷ്യജന്മം സഫലമാക്കുന്നതിന്നു് ശക്തന്മാരായി ഭവിക്കുന്നതും ഇപ്പോൾ വിദ്യാലയംവിട്ടു ലോകത്തിൽ പ്രവേശിക്കുന്ന കൃശശരീരന്മാരുടേയും മ്ലാനവദനന്മാരുടേയും “നാസാമുകര”ധാരികളുടേയും സംഖ്യ വളരെ കുറയുന്നതുമാകുന്നു. ലോകം മേധാവികളേയും അധ്വാനികളേയും ആവശ്യപ്പെട്ടുകൊണ്ടിരിക്കയാണു്. വിദ്യാലയങ്ങൾ വേണം അവരെ സനാഥരാക്കിക്കൊടുക്കുവാൻ. അതുകൊണ്ടു് വിദ്യാൎത്ഥികളുടെ

ബുദ്ധിവികാസവും അവരുടെ ശരീരപോഷണവും ഒരു പോലെ നമ്മുടെ ശ്രദ്ധയ്ക്കു് വിഷയീഭവിക്കേണ്ട ഒരു സംഗതിയാണു്.

---

# ൧൩. കേരളീയരും തുഞ്ചത്തു ഗുരുനാഥനും.

"ദിവ്യന്മാർ അനേകശതവർഷങ്ങളുടെ ഉപദേഷ്ടാക്കളാകുന്നു."

എഴുത്തച്ഛനിൽനിന്നും നമ്മെ വേർതിരിക്കുന്ന അസാമാന്യമായ കാലദൈർഘ്യം അദ്ദേഹത്തിൻെറ യഥാർത്ഥ ഗുണങ്ങളെ യഥാവൽ ഗ്രഹിക്കുന്ന വിഷയത്തിൽ നമ്മെ ഏറെക്കുറെ അപ്രാപ്തന്മാരാക്കിത്തീർക്കുന്നു. എന്നല്ല കാലഭേദംകൊണ്ടു് നവംനവങ്ങളായ വസ്തുക്കൾ നമ്മുടെ ദൃഷ്ടികളെ ആകർഷിച്ചുകൊണ്ടിരിക്കുന്നതിനാൽ "ആയാതമായാതമപേക്ഷണീയം ഗതം ഗതം സർവ്വമുപേക്ഷണീയം" എന്ന മട്ടിൽ കഴിഞ്ഞതൊക്കെ നാം വിസ്മരിച്ചുപോകുന്നതും അത്ര അസാധാരണമല്ല; എന്നിരുന്നാലും അമാനുഷപ്രഭാവന്മാരായ പുരുഷന്മാരേയും അനന്യസാധാരണങ്ങളായ സംഭവങ്ങളേയും അവയ്ക്കുള്ള ദൂരാധിരൂഢമായ ശക്തിനിമിത്തം നമുക്കു തീരെ വിസ്മരിക്കാൻ സാധിക്കയില്ല. ചരിത്രങ്ങളുടെ പ്രധാനകൃത്യവും മഹാന്മാരുടേയും അസാധാരണ സംഭവങ്ങളുടേയും സ്മരണകളെ മനുഷ്യരിൽ ഉദ്ദീപിപ്പിക്കയാണല്ലോ. എന്നാൽ കേരളചരിത്രം ഇനിയും എഴുതേണ്ടതായിട്ടിരിക്കുന്നതിനാൽ ചരിത്രവഴിക്കുള്ള സ്മരണോദ്ദീപനം നമുക്കു തല്ക്കാലം അസാദ്ധ്യമാണു്. എന്നാൽ തുഞ്ചത്തുഗുരുനാഥനെപ്പററി ഓർമ്മിക്കുന്നതിനു് അദ്ദേഹം സ്വഹസ്തകൃതമായ സ്മാരകംതന്നെ കേരളീയർക്കു് നൽകീ

ട്ടുണ്ട്. പക്ഷെ അവ കാലധൂളിപാതംകൊണ്ടു് ഏറക്കുറെ മലിനങ്ങളായിത്തീൎന്നിട്ടില്ലയോ എന്നു സംശയമുണ്ട്. കേരളീയരായ നാം അദ്ദേഹത്തോട് എത്രമാത്രം കടപ്പെട്ടിട്ടുണ്ടെന്നു് ഇന്നു നാം ആരെങ്കിലും ചിന്തിക്കുന്നുണ്ടോ എന്തോ. മുൻപ്രസ്താവിച്ച കാലദൈൎഘ്യത്തിനും പുറമെ ഇന്നത്തെ ലോകഗതിയുടെ അസാധാരണ തള്ളലും ഈ വിഷയത്തിൽ പ്രതികൂലശക്തിയായി വൎത്തിക്കുന്നുണ്ട്. ഇന്നത്തെ തിരക്കിൽ നമുക്ക് നില്ക്കാനും ചിന്തിക്കാനും സമയമില്ലല്ലോ. എങ്കിലും അവസരം ലഭിക്കുമ്പോഴെങ്കിലും ഒന്നു തിരിഞ്ഞുനോക്കാതിരിക്കുന്നതു് കൃതഘ്നതയല്ലെങ്കിൽ അതിൻെറ ഒരു പ്രധാന ചിഹ്നമാണെന്നു പറയാതെ കഴികയില്ല. ഒരു വിശിഷ്ട കവി എന്ന നിലയിൽ മാത്രമല്ല ഇദ്ദേഹം നമ്മെ അനുഗ്രഹിച്ചിട്ടുള്ളതു്. ഒരു ഗുരുവൎയ്യൻ, ഭാഷാഭിമാനി, സമുദായബന്ധു, മതോപദേഷ്ടാവ്, ഭക്തൻ, യോഗി എന്നു മററുപല നിലകളിലും അദ്ദേഹം നമുക്ക് വിസ്മരിപ്പാൻ പാടില്ലാത്ത ഒരു ഉപകൎത്താവായിരുന്നു. കവികളാണെങ്കിൽ നമുക്ക് ഇന്നും ഇല്ലാതില്ല. എന്നാൽ ആ സ്ഥാനത്തോടുകൂടി മററുപല വിശിഷ്ടപദങ്ങളും അവലംബിച്ചു് നമുക്ക് സൎവ്വതോന്മുഖമായ അഭ്യുദയത്തിന് ഇദ്ദേഹത്തെപ്പോലെ യത്നിച്ചിട്ടുള്ളവർ എത്രപേരുണ്ടെന്നു അന്വേഷിക്കേണ്ടിയിരിക്കുന്നു.

ഈ വന്ദ്യഗുരുവിനോട്ട് യഥാൎത്ഥത്തിൽ നമുക്കു വല്ല ഋണബന്ധത്തിനും കാൎയ്യമുണ്ടോ എന്നു നോക്കേണ്ടതാണ്. ഇദ്ദേഹം ഒരു സമരവിജയിയോ നിപുണനായ രാജ്യതന്ത്രജ്ഞനോ പൂജ്യനായ മതപ്രവൎത്തകനോ മറേറാ ആയിരുന്നുവോ എന്ന് പലരും ചോദിച്ചേയ്ക്കും. ഇതിനുത്തരം വഴിയേ പറഞ്ഞുകൊള്ളാം. ഇത്തരക്കാരെയാണല്ലോ